# ദീനും ദുനിയാവും

അബൂമുബീൻ

അൽഹുദാ സലഫി ചാരിറ്റബിൾ ട്രസ്റ്റ്,
കായക്കൊടി.

ഖുർആൻ-ഹദീഥ് വചനങ്ങളടങ്ങുന്നതിനാൽ,
ഈകൃതി ആദരവോടെ കൈകാര്യം ചെയ്യുക.

*(Malayalam)*

*Deenum Duniyaavum*

*Author* : *Aboomubeen*

*Publishers* : *Salafi Charitable Trust, Kayakkodi, Kerala.*

*Printed at* : *Speed Offset Printers, Kuttooli, kerala ,673639.*

*First Edition* : *2019*

*D.T.P & Cover* : *En. Clt*

بسم الله الرحمن الرحيم

« ان الحمد لله نحمده ونستعينه ونستغفره ونعوذ بالله من شرور أنفسنا ومن سيئات أعمالنا ، من يهده الله فلا مضل له، ومن يضلله فلا هادي له ، وأشهد أن لا إله إلا الله وحده لا شريك له ،وأشهد أن محمدا عبده ورسوله،

يَا أَيُّهَا الذينَ آمَنوا اتَّقُوا الله حق تقَاتِهِ ولاَ تَمُوتُنَّ إلاَّ وأنتم مُسلِمُونَ. (آل عمران ١٠٢)

يَا أَيُّهَا النَّاسُ اتَّقُوا ربَّكُمُ الذي خَلَقَكُم من نَفسٍ واحدَة وخَلَقَ منها زوجَهَا وبَثَّ منهُمَا رجَالاً كثِيرًا ونِساءً واتَّقُوا اللَّهَ الذي تسآءلُون بِهِ والأَرحَامَ إنَّ اللَّهَ كَانَ علَيكُم رَقِيبًا (النساء ١)

يَا أَيُّهَا الذينَ آمَنوا اتَّقُوا الله وقُولُوا قولاً سَدِيدًا يصلح لكُم أعمَالَكُم ويَغفِر لَكُم ذُنُوبكم ومَن يطع اللَّهَ ورسُولَهُ فقَد فَازَ فوزًا عظِيمًا (الأحزاب ٧٠-٧١)

മനുഷ്യൻ ഈ ഭൂമുഖത്ത് ജീവിക്കാൻ തുടങ്ങിയിട്ട് വർഷങ്ങളേറെയായി. ഓരോരുത്തരും അവനവന്ന് അല്ലാഹു കണക്കാക്കിയ ആയുസ്സ് പൂർത്തിയായാൽ ഇവിടെനിന്ന് വിടപറയും. ഇവിടെ ആരും സ്ഥിരതാമസം കൊതിച്ചിട്ട് കാര്യമില്ല. ആർക്കും അങ്ങനെ പ്രതീക്ഷയുമില്ല. മുസ്ലിമെന്നോ കാഫിറെന്നോ വ്യത്യാസമില്ലാതെ എല്ലാവരും മരണമെന്ന സത്യം അംഗീകരിക്കുന്നുണ്ട്. മരണശേഷം മനുഷ്യന് എന്തു സംഭവിക്കുന്നു എന്ന കാര്യത്തിൽ മനുഷ്യന് സ്വന്തം ബുദ്ധികൊണ്ടു മാത്രം ഒരുറച്ച നിലപാടിലെത്താൻ കഴിയില്ല. തന്നെ സൃഷ്ടിച്ച റബ്ബിന്റെയടുത്തുനിന്നുള്ള വ്യക്തമായ വിവരണമനുസരിച്ച് നീങ്ങുകയേ നിർവാഹമുള്ളു. അതംഗീകരിക്കാത്തവരുടെ പക്കൽ അതിനേക്കാൾ മെച്ചപ്പെട്ട ഒരു കാഴ്ചപ്പാടുമില്ല. അവർ സ്വന്തം ദേഹേച്ഛക്ക് കീഴൊതുങ്ങി അല്ലാഹുവിന്റെ അറിയിപ്പുകളെ തള്ളി, മറ്റ് ജന്തുക്കളെപ്പോലെ ഭൂമുഖത്ത് ജീവിക്കുന്നു എന്നുമാത്രം. ഈ ലോക

ജീവിതത്തെക്കുറിച്ച് അവരുടെ കാഴ്ചപ്പാട് ഭൗതികമായ മാനദണ്ഡങ്ങളിൽ അധിഷ്ഠിതമാണ്. ഭൗതികവാദികൾ എന്ന് പൊതുവെ അറിയപ്പെടുന്നത് അവരാണ്.

## ദീനും ദുനിയാവും

എന്നാൽ, ഈലോക ജീവിതത്തെക്കുറിച്ചും മരണത്തെക്കുറിച്ചും മരണാന്തരം എന്ത് സംഭവിക്കുന്നുവെന്നതിനെക്കുറിച്ചുമൊക്കെ ഇസ്‌ലാമിന് വ്യക്തമായ കാഴ്ചപ്പാടുണ്ട്. അല്ലാഹു മനുഷ്യനെ ഈ ഭൂമിയിൽ പാർപ്പിച്ചിട്ടുള്ളത് ഒരു പരീക്ഷണത്തിനുവേണ്ടിയാണെന്നും മരണത്തോടെ ആ പരീക്ഷണം അവസാനിക്കുമെന്നും മരണാനന്തരം, ഈലോക ജീവിതത്തിലെ നന്മതിന്മകളുടെ അടിസ്ഥാനത്തിൽ രക്ഷാശിക്ഷകൾ തീരുമാനിക്കപ്പെടുന്ന ശാശ്വതമായ പരലോക ജീവിതമുണ്ടെന്നും ഇതംഗീകരിച്ചാലും ഇല്ലെങ്കിലും എല്ലാ മനുഷ്യരും ഇത്തരമൊരു വിധിക്ക് വിധേയരാണെന്നുമുള്ള കാര്യമാണ് ഇസ്‌ലാം പഠിപ്പിക്കുന്നത്.

ഈ ലോകത്തിനുവേണ്ടി പണിയെടുക്കുന്നവനാണെങ്കിലും പരലോകത്തെ മുൻനിർത്തി ജീവിതം നയിക്കുന്നവനാണെങ്കിലും ഈ ജീവിതത്തിലെ നാൾവഴികളും നിമിഷാർധങ്ങളും പരലോകത്ത് വിചാരണചെയ്യപ്പെടുമെന്നാണ് ഇസ്‌ലാം പഠിപ്പിക്കുന്നത്. ജീവിതത്തിലെ ഓരോ വാക്കും പ്രവൃത്തിയും വിചാരവികാരങ്ങളും വരെ വിചാരണക്ക് വിധേയമാക്കപ്പെടുമ്പോൾ, റബ്ബിന് പൊരുത്തമില്ലാത്ത പ്രവർത്തനങ്ങൾ ചെയ്തവർക്ക് നരകശിക്ഷയും ഈമാൻ ഉൾക്കൊണ്ട് റബ്ബിന് പൊരുത്തമുള്ള പ്രവർത്തനങ്ങൾ ചെയ്തവർക്ക് സ്വർഗവും കിട്ടും.

## ഇബാദത്തുകൾ

അല്ലാഹുവിന്റെ തൃപ്തി സമ്പാദിച്ചവനായിത്തീരാൻ ശരിയായ തൗഹീദ് ഉൾക്കൊണ്ട് അല്ലാഹു നിർദ്ദേശിച്ച ഇബാദത്തു

കൾ നിർവഹിച്ചിരിക്കണം. നമസ്കാരം, നോമ്പ്, സകാത്ത്, ഹെജ്ജ് തുടങ്ങിയ ഒട്ടേറെ കാര്യങ്ങൾ അല്ലാഹു തന്റെ ദൂതൻ മുഖേനെ പഠിപ്പിച്ചിട്ടുണ്ട്. ശറഇന്റെ നിർബന്ധ സ്വഭാവത്തിലുള്ളതോ ഐച്ഛിക സ്വഭാവത്തിലുള്ളതോ ആയ കൽപനയുള്ള കാര്യമേ ഇബാദത്തായി ചെയ്യാൻ പാടുള്ളൂ. അല്ലാതെ, സ്വന്തമായ നിലക്ക് ഒരു കാര്യം കണ്ടെത്തി ഇബാദത്തുണ്ടാക്കാൻ നമുക്ക് അനുവാദമില്ല. നബി(ﷺ) പറഞ്ഞു:

( مَن أحدَثَ فِي أمرِنَا هَذَا ما ليسَ مِنهُ فهُوَ رد )

*"ആരെങ്കിലും നമ്മുടെ ഈ (മത)കാര്യത്തിൽ അതിലില്ലാത്ത വല്ലതും പുതുതായി കടത്തിക്കൂട്ടിയാൽ അത് തള്ളപ്പെടേണ്ടതാകുന്നു." (ബുഖാരി, മുസ്ലിം.)*

ഇബാദത്തുകളുടെ കാര്യത്തിൽ ഇതാണ് അടിസ്ഥാനം. കൽപനയോ അനുമതിയോ ഇല്ലാതെ യാതൊന്നും പ്രവർത്തിക്കാൻ പാടില്ല.

എന്നാൽ, ദുനിയാവിലെ ഇടപാടുകളുടെ കാര്യത്തിൽ നില വ്യത്യസ്തമാണ്. ഇടപാട് രംഗത്ത് അടിസ്ഥാന നിയമം അനുമതിയാണ്. അല്ലാഹു പ്രത്യേകം വിലക്കിയിട്ടില്ലാത്ത ഏതു കാര്യവുംചെയ്യാം. ഉദാഹരണമായി കച്ചവടമെടുക്കാം. അല്ലാഹു പ്രത്യേകമായി വിലക്കിയ മദ്യം, ചൂതാട്ടം, പലിശ തുടങ്ങിയ കാര്യങ്ങൾ മാറ്റിവെച്ച്, പ്രത്യേക വിലക്കില്ലാത്ത മേഖലകളിലുള്ള ഏതു കച്ചവടവും ചെയ്യാം. പക്ഷെ, അതിൽ സത്യസന്ധത, നീതി, മര്യാദ, സുതാര്യത തുടങ്ങിയ ചട്ടങ്ങൾ പാലിച്ചിരിക്കണം. ചതിയോ വഞ്ചനയോ പൂഴ്ത്തിവെപ്പോ പോലുള്ള നികൃഷ്ട കാര്യങ്ങളുണ്ടാവാൻ പാടില്ല.

## ജീവിത ലക്ഷ്യം

എന്തിനാണ് അല്ലാഹു മനുഷ്യനെ സൃഷ്ടിച്ചത് എന്ന ചോ

ദ്യത്തിന് ഒറ്റ ഉത്തരമേയുള്ളൂ. അല്ലാഹുവിന് മാത്രം ഇബാദത്ത് ചെയ്യാൻ. അല്ലാഹു പറയുന്നു:

« وَمَا خَلَقْتُ الجِنَّ والإِنسَ إِلاَّ لِيَعْبُدُونَ »

*"എനിക്കു(മാത്രം) ഇബാദത്തുചെയ്യാൻ വേണ്ടിയല്ലാതെ ഞാൻ മനുഷ്യവർഗത്തെയോ ജിന്നു വർഗത്തെയോ സൃഷ്ടിച്ചിട്ടില്ല."* *(സൂറതുദ്ദാരിയാത്ത്.56)*

ഭൂമിയിൽ മനുഷ്യന് അല്ലാഹു ഒരു പരിധിവരെയുള്ള സ്വാതന്ത്ര്യം നൽകിയിട്ടുണ്ട്. ഈ സ്വാതന്ത്ര്യം ഉപയോഗിച്ചുകൊണ്ട് സ്രഷ്ടാവായ അല്ലാഹുവിന്റെ നേർമാർഗം കണ്ടെത്തി അവന്ന് മാത്രം ഇബാദത്തുചെയ്യുന്ന മുവഹ്ഹിദാവാൻ മനുഷ്യന് ഇവിടെ സൗകര്യമുണ്ട്. അതുപോലെ, അവനെ ധിക്കരിച്ച് നിഷേധിയാവാനും മുശ്രിക്കാവാനുമുള്ള സൗകര്യവുമുണ്ട്. മലക്കുകൾ മനുഷ്യരെപ്പോലെയല്ല. അവർ അല്ലാഹുവിന്റെ കൽപനകൾ യഥാവിധി അനുസരിക്കുന്ന അടിമകളാണ്. അവരിൽനിന്ന് അല്ലാഹുവിന്നുള്ള അനുസരണം മാത്രമേ ഉണ്ടാവൂ.

## ധനം ഇറക്കിയത് ഇബാദത്തിൽ സഹായകമാവാൻ

മലക്കുകൾക്ക് ഭക്ഷണമോ ജീവിത വിഭവങ്ങളോ ആവശ്യമില്ല. മനുഷ്യന് ജീവിക്കാൻ വായുവും ഭക്ഷണവും ഇണയും സമ്പത്തും മറ്റ് സംവിധാനങ്ങളും വേണം. ഇതെല്ലാം അറിയുന്ന അല്ലാഹു മനുഷ്യന് ഈ ഭൂമിയിൽ ജീവിക്കാനാവശ്യമായ സൗകര്യങ്ങൾ ഏർപ്പെടുത്തിയിട്ടുണ്ട്. അതുപയോഗപ്പെടുത്തി അവൻ അല്ലാഹുവിന് ഇബാദത്തുചെയ്യാൻ വേണ്ടിയാണത്.

ഇമാം അഹ്മദ് തന്റെ മുസ്നദിലും ത്വബറാനി അൽമുഅ്ജമുൽകബീറിലും ഉദ്ധരിക്കുന്ന, അല്ലാമാ അൽബാനി സ്വഹീഹ് എന്ന് രേഖപ്പെടുത്തിയ ഒരു ഹദീഥ് ഇവിടെ പ്രസക്തമാണ്.

അബൂവാഖിദുല്ലൈഥിയിൽ നിന്ന് നിവേദനം: അല്ലാഹു

പറഞ്ഞതായി നബി(ﷺ) പറയുകയാണ്:

(( إِنَّا أَنزَلْنَا الْمَالَ لِإِقَامِ الصَّلَاةِ وَإِيتَاءِ الزَّكَاةِ وَلَوْ كَانَ لِابْنِ آدَمَ وَادِيًا لَأَحَبَّ أَنْ يَكُونَ لَهُ ثَانٍ وَلَوْ كَانَ لَهُ وَادِيَانِ لَأَحَبَّ أَنْ يَكُونَ إِلَيْهِمَا ثَالِثٌ وَلَا يَمْلَأُ جَوْفَ ابْنِ آدَمَ إِلَّا التُّرَابُ ثُمَّ يَتُوبُ اللَّهُ عَلَى مَنْ تَابَ ))

*"നാം ധനം ഇറക്കിയിട്ടുള്ളത് നമസ്കാരം നിലനിർത്താനും സകാത് കൊടുക്കാനും വേണ്ടിയാണ്. ആദം സന്തതികൾക്ക് ഒരു താഴ്വരയുണ്ടായാൽ മറ്റൊന്നുകൂടി കിട്ടാൻ അവൻ കൊതിക്കും. രണ്ടെണ്ണം കിട്ടിയാൽ മൂന്നാമതൊന്നു കൂടി ഉണ്ടാവാൻ കൊതിക്കും. മണ്ണല്ലാതെ ആദം സന്തതികളുടെ ഉള്ള് നിറക്കുകയില്ല. പിന്നെ അല്ലാഹു, തന്നിലേക്ക് ഖേദിച്ച് മടങ്ങിയവരുടെ തൗബ സ്വീകരിക്കുന്നതാണ്."*

*(മരിച്ചുമണ്ണടിയുന്നതു വരെ മനുഷ്യന്റെ ആഗ്രഹങ്ങൾ നിലനിൽക്കും.)*

*(മുസ്നദ് അഹ്മദ്.5/218-219, ത്വബറാനി-മുഅ്ജമുൽകബീർ.3300, 3301, അൽബാനി-സിൽസിലതുസ്വഹീഹ.1639, സ്വഹീഹുൽജാമിഅസ്വഗീർ.1781-789)*

അബ്ദു റഊഫുൽമന്നാവി ഇത് വിശദീകരിക്കുന്നത് നോക്കൂ:

*"അല്ലാഹു ധനം ഇറക്കിയതും തന്റെ സൃഷ്ടികൾക്കിടയിൽ അതിനെ ആക്കിയതും അവർ തന്റെ ദീനിന്റെ ശിആറുകൾ നിലനിർത്താനും നമസ്കാരം, സകാത്ത് പോലുള്ള ശരീഅത്ത് ചിഹ്നങ്ങൾ പ്രകടമാക്കാനും വേണ്ടിയാണ്. അല്ലാതെ, കളിതമാശകളിലും രസവിനോദങ്ങളിലും വിനിയോഗിച്ചുകൊണ്ടോ അല്ലാഹുവിന്നുള്ള അനുസരണത്തിലും നബി(ﷺ)യുടെ സുന്നത്ത് ജീവിപ്പിക്കുന്നതിലുമല്ലാതെ വിനിയോഗിച്ചുകൊണ്ടോ അതിനെ അസ്ഥാനത്ത് പാഴാക്കിക്കളയാനല്ല....."*

*(അൽഇത്ഹാഫാതുസ്സനിയ്യ.1/45)*

ചുരുക്കത്തിൽ, അല്ലാഹു മനുഷ്യനെ സൃഷ്ടിച്ചത് അല്ലാഹുവിന്ന് മാത്രം ഇബാദത്ത് ചെയ്യാനാണ്. അല്ലാഹു ഭൂമിയിൽ ധനം ഇറക്കിയത്, അവന്ന് ഇബാദത്തുചെയ്യുന്നതിൽ സഹായകമാവാൻ വേണ്ടിയും. ഇതുപയോഗപ്പെടുത്തി, അല്ലാഹുവിനോട് നന്ദിയുള്ള അടിമയായിത്തീർന്നാൽ, അവന്ന് അല്ലാഹുവിന്റെ പ്രതിഫലവും പാരിതോഷികവും ലഭിക്കും. മറിച്ച് അല്ലാഹുവിന്റെ ഈ അനുഗ്രഹങ്ങളനുഭവിച്ചുകൊണ്ട് അവന്റെ തൗഹീദ് അംഗീകരിക്കാതെ നിഷേധിയായോ ബഹുദൈവവിശ്വാസിയായോ ജീവിച്ചാൽ, മരണശേഷം അതിന്റെ ശിക്ഷയനുഭവിക്കേണ്ടി വരും. ഇഹലോകജീവിതത്തിൽ അനുഭവിച്ച മുഴുവൻ അനുഗ്രഹങ്ങൾക്കും അവൻ വിചാരണ നേരിടേണ്ടിവരും.

ഇത്തരമൊരു പരീക്ഷണത്തിന്റെ പിറകിലാണ് ഈ ദുനിയാവിൽ അല്ലാഹു അനുഗ്രഹങ്ങൾ നൽകിയിട്ടുള്ളത്. അല്ലായിരുന്നെങ്കിൽ, കാഫിറിന് അല്ലാഹു ഒരനുഗ്രഹവും നൽകുമായിരുന്നില്ല. തിർമിദി ഉദ്ധരിക്കുന്ന സ്വഹീഹായ ഒരു ഹെദീഥ് നോക്കൂ:

(( لو كانت الدُّنيَا تعدلُ عندَ اللّه جَناح بعُوضَة ما سَقى كَافرًا شربَةَ مَاء ))

*“ഒരു കൊതുകിന്റെ ചിറകിനോളം ഈ ദുനിയാവിന് അല്ലാഹുവിന്റെയടുത്ത് വിലയുണ്ടായിരുന്നെങ്കിൽ, ഈ ദുനിയാവിൽനിന്ന് ഒരു മുറുക്ക് വെള്ളംപോലും കാഫിറിന് അവൻ നൽകുമായിരുന്നില്ല.”*

*(തിർമിദി.4/560, ഇത് സ്വഹീഹാണെന്ന് അൽബാനി പറഞ്ഞിട്ടുണ്ട്. സ്വഹീഹുൽജാമിഉസ്വഗീർ.2/937-5292-ാം നമ്പർ ഹെദീഥ്. കാണുക.)*

അപ്പോൾ, അല്ലാഹുവിന്ന് (മാത്രം) ഇബാദത്ത് ചെയ്യുകയെന്നതാണ് മനുഷ്യന്റെ നിർബന്ധ ബാധ്യത. അതിനുവേണ്ടിയാണ് അവൻ സൃഷ്ടിക്കപ്പെട്ടതുതന്നെ. ദുനിയാവിലെ മറ്റു കാ

ര്യങ്ങളെല്ലാം അതിന്ന് കീഴിൽ വരുന്നവ മാത്രമാണ്. ഒരു മുസ്ലിം ചെയ്യുന്ന കച്ചവടമാവട്ടെ, വ്യവസായമാകട്ടെ, ഉദ്യോഗമാവട്ടെ, ബിസിനസ്സാവട്ടെ, പഠനമാവട്ടെ, ജോലികളാവട്ടെ എല്ലാം തന്നെ താൻ സൃഷ്ടിക്കപ്പെട്ട മൗലിക ലക്ഷ്യത്തെ നിലനിർത്തുകയും സംരക്ഷിക്കുകയും ചെയ്യുന്ന തരത്തിലാവണം. അല്ലാതെ, ഭൂമിയിൽ ധനം കുന്നുകൂട്ടി കോടീശ്വരന്മാരുടെ ലിസ്റ്റിൽ കയറിക്കൂടാൻ മത്സരിക്കേണ്ടവനല്ല മുസ്ലിം.

## ധനമൊരു യാത്രാ വാഹനം

ധനമെന്നത് മനുഷ്യന്റെ ആവശ്യത്തിനുള്ള ഒരുപകരണം മാത്രമാണ്. ഉലമാക്കളിൽ ചിലർ അതിനെ യാത്രക്ക് ഉപയോഗിക്കുന്ന കഴുതയോടും, കക്കൂസിനോടുമാണ് ഉപമിച്ചത്. ദുനിയാവിൽ ജീവിത യാത്രക്ക് പണത്തിന്റെ ആവശ്യമുണ്ട്. അത് ആവശ്യത്തിന് മാത്രം ഉപയോഗപ്പെടുത്തുന്നതാണ് ബുദ്ധി. അതുപോലെ ദുനിയാവിലെ ജീവിതത്തിൽ കക്കൂസിൽ പോവേണ്ടി വരും. പക്ഷെ, കക്കൂസിൽ ആരും സ്ഥിരതാമസമാക്കാറില്ല. ആവശ്യം കഴിഞ്ഞാൽ അവിടെ നിന്ന് പുറത്തുപോരും. അതുപോലെയായിരിക്കണം പണത്തോടുള്ള നമ്മുടെ സമീപനം.

പണത്തിന് മനസ്സിൽ കസേരയിട്ടു കൊടുക്കരുത്. സ്വഹാബത്തും താബിഉകളുമടങ്ങുന്ന സലഫുകൾ അല്ലാഹുവിന്നുള്ള ഇബാദത്തിൽ മുന്നേറാൻ കാരണം, അവരാരും ദുനിയാവിനെ മനസ്സിൽ കുടിയിരുത്തിയിരുന്നില്ല എന്നതാണ്. അവർക്ക് അവരുടെ ലക്ഷ്യത്തെക്കുറിച്ച് വ്യക്തമായ ബോധമുണ്ടായിരുന്നു.

പരലോക യാത്രക്ക് ഉപയുക്തമായ വിധത്തിൽ പരിമിതമായ ജീവിതവിഭവങ്ങൾ ഉപയോഗപ്പെടുത്തി കൂടുതൽ സൽകർ

മ്മങ്ങൾചെയ്ത് മുന്നേറാനാണ് ഇസ്ലാം പഠിപ്പിക്കുന്നത്. അല്ലാമാ അൽബാനി(رحمه الله) പറയുന്നു:

*"ദുനിയാവുമായി കെട്ടിക്കുടുങ്ങാതെ ഇബാദത്തിൽത്തന്നെ നിരതമാവാൻ പ്രേരണ നൽകുന്ന, നബി(ﷺ)യുടെ ധാരാളം ഹെദീഥുകളുണ്ട്. مَا قَلَّ وَكَفَى خَيْرٌ مِمَّا كَثُرَ وَأَلْهَى എന്നത് പോലുള്ള എമ്പാടും ഹെദീഥുകൾ. ഇമാം മുൻദിരിയുടെ സ്വഹീഹുത്തർഗീബി വത്തർഹീബ്.4/81–83 നോക്കുക."*

*(അൽബാനി- സിൽസിലതുൽഅഹാദീഥുദ്ദഈഫ വൽ മൗളൂഅ.2/266)*

## ഇസ്ലാം കഫാഫ് പ്രോത്സാഹിപ്പിക്കുന്നു.

كَفَاف(കഫാഫ്) എന്നതാണ് ഇസ്ലാം പ്രോത്സാഹിപ്പിക്കുന്ന ദുനിയാവ്. നബി(ﷺ) പറഞ്ഞു:

(( قَد أَفْلَحَ مَن أَسلَمَ ورُزِقَ كَفَافًا وقَنَّعَهُ اللَّهُ بِمَا آتَاهُ ))

*"ഇസ്ലാം ഉൾക്കൊണ്ട് ആവശ്യത്തിന് മതിയായ രിസ്ഖ് ലഭിച്ച് അല്ലാഹു നൽകിയതിൽ അവനെ അല്ലാഹു സംതൃപ്തനാക്കിയാൽ അവൻ വിജയിച്ചിരിക്കുന്നു." (സ്വഹീഹ് മുസ്ലിം.3/102)*

കഫാഫ്(كَفَاف) എന്നാൽ, ആവശ്യത്തിന് തികയുന്നതും അതുകഴിഞ്ഞു മിച്ചമില്ലാത്തതും എന്നാണ് ഹുമൈദി(ഹി.488) *തഫ്സീറു ഗരീബി മാഫിസ്സ്വഹീഹൈനി 1/38)*, ഇബ്നുൽഅഥീർ *(ഹി.606) അന്നിഹായ ഫീ ഗരീബിൽ അഹാദീഥി വൽഅഥർ.4/191)* എന്നിവർ കൊടുത്ത വിശദീകരണം.

നബി(ﷺ) പ്രാർത്ഥിച്ചതായി സ്വഹീഹായി വന്ന ഒരു ഹെദീഥ് നോക്കുക:

(( اللَّهُمَّ اجعَل رِزقَ آلِ مُحمَّدٍ قُوتًا ))

*"അല്ലാഹുവേ, നീ മുഹെമ്മദ് നബിയുടെ കുടുംബത്തിന്റെ രിസ്ഖ് ഖൂത്ത്(قُوت) ആക്കേണമേ.." (സ്വഹീഹ് മുസ്ലിം.1055)*

എന്താണ് ഖൂത്ത്(قُوت)? അതിന്റെ വിശദീകരണത്തിൽ ഇമാം നവവി പറയുന്നത് നോക്കൂ:

*"ജീവൻ നിലനിർത്താൻ ഉപകരിക്കുന്നതിന്നാണ് ഖൂത് (قُوت)എന്ന് അറബിഭാഷാ പണ്ഡിതന്മാർ പറയുന്നത്. ദുനിയാവിന്റെ(ഉപഭോഗം) കുറക്കുന്നതിന്റെയും ജീവൻ നിലനിർത്താൻ ആവശ്യമായത് മാത്രം എടുക്കുന്നതിന്റെയും അത്തരത്തിൽ പ്രാർത്ഥിക്കുന്നതിന്റെയും ശ്രേഷ്ടതയുണ്ടിവിടെ."*

*(നവവി-ശർഹു മുസ്ലിം.7/145)*

അമിതമായ ദുനിയാവ് ഇസ്ലാം പ്രോത്സാഹിപ്പിക്കുന്നില്ല. مَا قَلَّ وكَفَى خيرٌ مِمَّا كَثُرَ وألْهَى എന്ന നബി(ﷺ)യുടെ ഹെദീഥ് തന്നെ ഇതിന് തെളിവാണ്.

*"ജനങ്ങളേ നിങ്ങൾ നിങ്ങളുടെ റബ്ബിന്റെ അടുത്തേക്ക് വരിക. ആവശ്യത്തിന് മതിവരുന്ന കുറഞ്ഞ(ദുനിയാവാണ്) അല്ലാഹുവിനെയും പരലോകത്തെയും കുറിച്ച ബോധം നഷ്ടപ്പെടുത്തിക്കളയുന്ന അധിക(ദുനിയാവി)നെക്കാൾ ഉത്തമം .........എന്നിങ്ങനെ മനുഷ്യരും ജിന്നുകളുമല്ലാത്ത മുഴുവൻ സൃഷ്ടിജാലങ്ങളെയും കേൾപ്പിച്ചുകൊണ്ട് രണ്ടു മലക്കുകൾ വിളിച്ചുപറയാത്ത ഒരൊറ്റ ദിവസവും സൂര്യനുദിക്കുന്നില്ല." (മുസ്നദ് അഹ്മദ്.5/197, ഇബ്നുഹിബ്ബാൻ. 2476, അബൂനുഐം-ഹിൽയ-1/226, അൽബാനി-സിൽസിലതുൽഅഹാദീഥുസ്സ്വഹീഹ.443)*

ഇതിന്റെ വിശദീകരണം നോക്കൂ:

*"അല്ലാഹുവിനെയും പരലോകത്തെയും കുറിച്ച ദിക്റിൽ നിന്നും ശ്രദ്ധതിരിച്ചുകളയുന്നതാണ് അത്(ദുനിയാവ്). ദുനിയാവ് കൂടാൻവേണ്ടിയുള്ള താൽപര്യം, ദുഖവും വ്യഥയും ഹൃദയപാ*

രുഷ്യവും ഉണ്ടാക്കിത്തീർക്കും.''

*(അസ്സിറാജുൽമുനീർ ഫീ ശറഹിൽജാമിഇസ്സ്വഗീർ-1/333)*

കിസ്രയുടെ കൊട്ടാരത്തിലെ അമൂല്യമായ സമ്പത്ത് ഉമർ ഖത്താബ്(رضى الله عنه)വിന്റെ മുമ്പിലെത്തിയപ്പോൾ അദ്ദേഹം പറഞ്ഞത് ഇവിടെ ശ്രദ്ധേയമാണ്.

« ما فَتَحَ اللّٰهُ هَذَا علَى قَومٍ إلاَّ سَفَكُوا دِمَاءَهُم وقطَعُوا أرحَامَهُم ، وقال: اللهُمَّ إنَّا لا نستَطِيعُ إلاَّ أن نفرَحَ بِمَا زَينت لنَا ، اللهُمَّ مَنَعتَ هَذَا رَسُولكَ إكرَامًا منكَ لَهُ ، وفَتَحتَهُ علَيَّ لتَبتلِيَنِي بِهِ ، اللهُمَّ سَلِّطنِي علَى هلكَتِهِ فِي الحَقِّ ، واعصِمنِي مِن فِتنَتِهِ »

*"ഇത്തരത്തിൽ ഒരു ജനതക്ക് അല്ലാഹു തുറന്നുകൊടുത്താൽ അവർ രക്തം ചിന്തുകയും കുടുംബബന്ധം തകർക്കുകയും ചെയ്യാതിരുന്നിട്ടില്ല. അല്ലാഹുവേ, ഞങ്ങൾക്ക് അലങ്കൃതമാക്കപ്പെട്ടതുകൊണ്ട് സന്തോഷിക്കാനല്ലാതെ ഞങ്ങൾക്ക് കഴിയില്ല. അല്ലാഹുവേ, നീ നിന്റെ റസൂലിന് ഇത് കൊടുക്കാതിരുന്നത് നിന്റെ പക്കൽനിന്നുള്ള ഒരാദരവ് എന്ന നിലക്കായിരുന്നല്ലോ. നീ എനിക്ക് ഇത് തുറന്നുതന്നത് എന്നെ പരീക്ഷിക്കാൻ വേണ്ടിയാണല്ലോ. അല്ലാഹുവേ, ഹഖായ മാർഗത്തിൽ ഇത് ചെലവഴിക്കാൻ എനിക്കു നീ അധികാരം-കഴിവു-തരേണമേ. അതിന്റെ ഫിത്നയിൽനിന്ന് എന്നെ നീ രക്ഷിക്കേണമേ..''*

*(സ്വഹീഹുൽബുഖാരിക്ക് ഇബ്നുബത്വാൽ നൽകിയ ശർഹ്.10/169 നോക്കുക.)*

ദുനിയാവിനോടുള്ള സലഫുകളുടെ സമീപനം ഇതാണ്.

## ലക്ഷ്യം മറന്നപ്പോൾ.

നമുക്ക് പിശക് സംഭവിച്ചത് ഇവിടെയാണ്. നാം നമ്മുടെ ജീവിതലക്ഷ്യം മറന്നുപോയി. മൗലികബാധ്യത മാറ്റിവെച്ച്, കേവ

ല സഹായക കാര്യമായി പറയപ്പെട്ട സമ്പത്തിന്റെ വിശാല വികസനത്തിന് മുന്നോട്ടുവന്നു. അതിനെ മൗലിക കാര്യമാക്കി പരിവർത്തിപ്പിച്ചു. മൗലിക കാര്യത്തെ ശാഖാപരവും! ഇതാണിന്ന് നാം കാണുന്നത്. ദീനീമേഖല പോലും ഇത്തരത്തിൽ ഭൗതികവൽക്കരിക്കപ്പെട്ടിരിക്കയാണിന്ന്! (نعوذبالله)

ഇമാം ഹാകിം *മുസ്തദ്റകിലും* ത്വബറാനി *അൽമുഅ്ജമുൽകബീറിലും* അബൂനുഐം *അൽഹിൽയയിലും* മറ്റും ഉദ്ധരിച്ച, അല്ലാമാ അൽബാനി സിൽസില സ്വഹീഹയിൽ 1510 ആയി രേഖപ്പെടുത്തിയ, ഇബ്നുമസ്ഊദി(رضي الله عنه)ൽനിന്ന് രിവായത്ത് ചെയ്യപ്പെടുന്ന ഒരു ഹദീഥ് ഇപ്രകാരമാണ്:

«اِقْتَرَبَتِ السَّاعَةُ ولاَ يزدَادُ النَّاس علَى الدُّنْيَا إلاَّ حِرصًا ولاَ يَزدَادُونَ مِنَ اللَّهِ إلاَّ بُعدًا»

*"ഖിയാമത്ത് അടുക്കുന്തോറും ജനങ്ങൾക്ക് ദുനിയാവിനോടുള്ള കൊതിയും അല്ലാഹുവിനോടുള്ള അകൽച്ചയും കൂടിക്കൊണ്ടിരിക്കും."*

*(അൽബാനി-സിൽസില സ്വഹീഹയിൽ 1510)*

## നിയ്യത്തിന്റെ മേന്മ

അല്ലാഹുവിന്റെ ഏകത്വത്തിൽ വിശ്വസിച്ച് അവന്റെ കൽപനകൾ പാലിച്ച്, അവൻ വിലക്കിയ പരിധികൾ ശ്രദ്ധിച്ച് അതിൽനിന്ന് മാറിനിന്നുകൊണ്ട് ഒരു മുസ്ലിം ജീവിക്കുമ്പോൾ, അവന്ന് ഈ ദുനിയാവിലെ ഓരോ സൽപ്രവർത്തനവും പ്രതിഫലം കിട്ടുന്ന പുണ്യകർമമാക്കി പരിവർത്തിപ്പിക്കാൻ കഴിയും. സംശുദ്ധമായ അവന്റെ നിയ്യത്താണ്-ഉദ്ദേശ്യമാണ് -അതിന് ആ പദവി നൽകുന്നത്.

ഉദാഹരണത്തിന് ഭാര്യക്കും മക്കൾക്കും ചെലവിന് കൊടുക്കുന്നത് മനുഷ്യജീവിതത്തിലെ ഒരു ബാധ്യതയാണ്. ഭാര്യാസന്താനങ്ങൾക്ക് ചെലവിനു കൊടുക്കാൻ അല്ലാഹു കൽപിച്ചി

ട്ടുണ്ട്. എന്നാൽ, അതിന്റെ പേരിൽപോലും ഒരു മുസ്‌ലിമിന്ന് അല്ലാഹു പ്രതിഫലം നൽകുമെന്ന് സ്വഹീഹായ ഹദീഥുകളിൽ വന്നിട്ടുണ്ട്. ഒരു മുസ്‌ലിം തന്റെ ജൈവധർമ്മം നിർവഹിക്കാൻ ഭാര്യയെ സമീപിക്കുന്നതിന് പോലും ഇസ്‌ലാമിൽ പ്രതിഫലമുണ്ട്. എന്തിനേറെ ദന്തശുദ്ധി വരുത്തുന്നത് മനുഷ്യന്റെ ഒരു നല്ല ശീലമാണ്. എന്നാൽ, നബി(ﷺ)യുടെ സുന്നത്ത് നടപ്പിൽ വരുത്തുകയെന്ന ലക്ഷ്യത്തോടെ ഒരു മുസ്‌ലിം പല്ലുതേക്കുമ്പോൾ അവന്ന് അതിന്റെ പേരിൽ പ്രതിഫലം ലഭിക്കുന്നു. തന്റെ സഹോദരനോട് പുഞ്ചിരിക്കുന്നതു പോലും സ്വദഖയാണെന്ന് ഇസ്‌ലാം പഠിപ്പിക്കുന്നു.

വലതു കൈകൊണ്ട് ഭക്ഷണം കഴിക്കാൻ നബി(ﷺ) പഠിപ്പിച്ചിട്ടുണ്ട്. ഈ കൽപന പാലിച്ചുകൊണ്ട് അല്ലാഹുവിന്റെ പ്രതിഫലം മോഹിച്ച് ഒരു മുസ്‌ലിം വതുകൈകൊണ്ട് ഭക്ഷണം കഴിക്കുന്നതിന് പോലും പ്രതിഫലം കിട്ടും.

## പാടെ മാറി നിൽക്കേണ്ടതുണ്ടോ?

ഇന്നത്തെ നമ്മുടെ ജീവിത സാഹചര്യത്തിൽ ഹറാമുകളുടെ-നന്നെചുരുങ്ങിയത് ശുബ്ഹത്തുകളുടെ- അതിപ്രസരമുണ്ട് എന്നത് ഒരു വസ്തുതയാണ്. ജീവിത സന്ധാരണത്തിൽ സലഫുകളായ പലരും ഹറാമുകൾ പോകട്ടെ, ശുബ്ഹത്തുകളിൽനിന്ന് പോലും മാറിനിൽക്കാൻ വളരെയേറെ ശ്രദ്ധയും സൂക്ഷ്മതയും പുലർത്തിയിരുന്നു.

എന്നാൽ, ഇഹലോകത്ത് ജീവിച്ചുകൊണ്ടു തന്നെ, പരലോകത്തേക്കു വേണ്ടി അധ്വാനിക്കാനാണ് നാം ചുമതലപ്പെടുത്തപ്പെട്ടിട്ടുള്ളത്. ഈ ദുനിയാവിൽ ജീവിച്ചുകൊണ്ടുതന്നെ, ദുനിയാവിലെ ഓരോ വസ്തുവിനോടുമുള്ള സമീപനത്തിൽ അല്ലാഹുവിന്റെ കൽപനയെന്താണോ അത് പാലിക്കുക. അതാണ് മുസ്‌ലിമിന്റെ ബാധ്യത.

ഒരു നോമ്പുകാരൻ, തന്റെ ഭൗതിക ജീവിതത്തിന് ആവശ്യമുള്ളതും ശരീരത്തിന് ഏറെ പ്രിയമുള്ളതുമായ ഭക്ഷ്യവിഭവങ്ങളും ഭാര്യാസുഖവുമൊക്കെ ഒരു നിശ്ചിത സമയത്തേക്ക് മാറ്റിവെക്കുന്നു. എന്തിനാണത്? ആ കാര്യത്തിൽ അവൻ അല്ലാഹുവിന്റെ നിയമപരിധി കാത്തുസൂക്ഷിക്കുകയാണ്. അതുപോലെ, ദുനിയാവിലെ ജീവിതത്തിൽ അല്ലാഹുവിന്റെ അതിർവരമ്പുകൾ നാം കാത്തുസൂക്ഷിക്കുക. സ്വഹാബത്തും താബിഉകളുമൊക്കെ അത് കൃത്യമായി പാലിക്കാൻ പരിശ്രമിച്ചവരായിരുന്നു. അതുകൊണ്ടുതന്നെ അവർക്കിടയിൽ ദുനിയാവിനെക്കുറിച്ച ആശങ്കയോ പരാതികളോ ഉണ്ടായിരുന്നില്ല.

## ഒരു തെറ്റിദ്ധാരണ.

സ്വഹാബാക്കൾ രാജ്യങ്ങൾ ജയിച്ചടക്കിയതും ദീനിന്റെ ഉന്നതമായ പദവികളിലേക്കെത്തിയതും ദുനിയാവിനെ പാടെ കൈവിട്ട് ഇബാദത്തിലും ജിഹാദിലും മാത്രമായി മുഴുകിയതുകൊണ്ടാണെന്ന സൂഫികളിൽ ചിലരുടെ വാദം ശരിയല്ല.

സ്വഹാബത്ത് ദുനിയാവിൽ ജീവിച്ചിരുന്നു. പക്ഷെ, ദുനിയാവ് അവരുടെ മൗലിക ലക്ഷ്യമായിരുന്നില്ല. ഉഥ്മാനുബ്ൻ അഫ്ഫാൻ(رضي الله عنه)വിനെയും അബ്ദുർറഹ്മാൻ ബ്ൻ ഔഫിനെയും(رضي الله عنه) പോലെ ധനികരായ ആളുകൾ സ്വഹാബാക്കൾക്കിടയിലുണ്ടായിരുന്നു. പക്ഷെ, ധനം അവരുടെ കൈകളിലായിരുന്നു. മനസ്സിലായിരുന്നില്ല. അതുകൊണ്ടുതന്നെ, ധനം ചെലവഴിക്കാൻ അല്ലാഹുവിന്റെ കൽപന വരുന്ന ഏതൊരവസരത്തിലും പിശുക്കില്ലാതെ ചെലവഴിക്കാൻ അവർക്ക് സാധിച്ചു. അല്ലാഹുവിന്റെ ആജ്ഞകളും അതിർവരമ്പുകളും കാത്തുസൂക്ഷിക്കാൻ അവർ പ്രതിജ്ഞാബദ്ധരായിരുന്നു. അതുകൊണ്ടുതന്നെ, പരലോകം നഷ്ടപ്പെടുത്താതെ ദുനിയാവിൽ ജീവിക്കാൻ അവർക്ക് കഴിഞ്ഞു.

# ദുനിയാവിനെപ്പറ്റി ഖുർആൻ.

1) അല്ലാഹു പറയുന്നു:

(( وابتَغِ فِيمَا آتَاكَ اللَّهُ الدَّارَ الآخِرَةَ ولاَ تَنسَ نَصِيبَكَ مِنَ الدُّنيَا )) ( القصص ٧٧ )

*"അല്ലാഹു നിനക്ക് നൽകിയതിലൂടെ നീ പരലോകവിജയം തേടിക്കൊള്ളുക, ദുനിയാവിൽ നിനക്കുള്ള അംശം നീ മറക്കുകയും വേണ്ട." (സൂറതുൽഖസ്വസ്.77)*

ഇബ്നുകഥീർ(رحمه الله) ഈ സൂക്തത്തിന്റെ തഫ്സീറിൽ പറയുന്നു:

*"അല്ലാഹു നിനക്ക് തന്നിട്ടുള്ള ഈ സമൃദ്ധമായ ധനവും വിശാലമായ വിഭവങ്ങളും ദുനിയാവിലും പരലോകത്തും നിനക്ക് പ്രതിഫലം കിട്ടുന്ന വിധത്തിൽ വിവിധ ഖുർബതുകളിലൂടെ അവനിലേക്ക് അടുക്കുന്നതിലും അവനുള്ള ത്വാഅത്തിലുമായി വിനിയോഗിക്കുക."*

"ولاَ تَنسَ نَصِيبَكَ مِنَ الدُّنيَا" *(ദുനിയാവിൽ നിനക്കുള്ള അംശം നീ മറക്കുകയും വേണ്ട.)* എന്നതിന് രണ്ടുതരം വ്യാഖ്യാനങ്ങളുണ്ട്. അതിൽ രണ്ടാമത്തെ വ്യാഖ്യാനം ഇങ്ങനെയാണ്:

*"ദുനിയാവിൽ അല്ലാഹു അനുവദിച്ച ഭക്ഷണപാനീയങ്ങളും വസ്ത്രം, വീട്, വിവാഹം മുതലായ കാര്യങ്ങളും നീ മറക്കേണ്ട. കാരണം, നിനക്ക് നിന്റെ റബ്ബിനോട് കടപ്പാടുകളുണ്ട്. നിനക്ക് നിന്റെ ദേഹത്തോട് കടപ്പാടുകളുണ്ട്. നിന്റെ കുടുംബത്തോട് കടപ്പാടുകളുണ്ട്. നിന്റെ അതിഥികളോട് കടപ്പാടുണ്ട്.എല്ലാ ഓരോരുത്തർക്കുമുള്ള കടപ്പാടുകൾ നീ നിർവഹിക്കേണ്ടതുണ്ട്."*

ഹസനും ഖതാദയും പറഞ്ഞതിങ്ങനെ:

*"ഹലാലുകൊണ്ട് ആസ്വദിക്കുന്നതിലും അതന്വേഷിക്കുന്നതിലുമുള്ള നിന്റെ ദുനിയാവിലെ അംശം നീ പാഴാക്കരുത്."*

ഹെസൻ പറഞ്ഞു:

( قَدِّم الفَضلَ وأَمسك مَا يَبلُغ )

*"മിച്ചമുള്ളത് നീ പരലോകത്തേക്ക് അയക്കുക. ഇവിട ത്തേക്ക് മതിയാവുന്നത് നീ ഇവിടെ പിടിച്ചുവെക്കുക."*

ഇമാം മാലിക് പറഞ്ഞു:

*"ധാരാളിത്തമില്ലാതെ തിന്നുകയും കുടിക്കുകയും ചെയ്യു കയെന്നതാണത്.."*

*"ദുനിയാവിൽ നിനക്കുള്ള അംശം നീ മറക്കുകയും വേ ണ്ട."* എന്നുപറഞ്ഞതിന്റെ അർത്ഥം ഈ വിധത്തിലാണ്. ഹെലാ ലിനെ നീ മറക്കേണ്ട. അതാണ് ദുനിയാവിലെ നിന്റെ അംശമെ ന്ന് പറഞ്ഞത്.

## ജീവിതായോധനം

തന്റെ ചിലവിനുള്ള വകുപ്പിനുവേണ്ടി അധ്വാനിക്കുന്നത് കേവലമൊരു ഭൗതിക വിഷയമല്ല. മറിച്ച് പരലോകത്തെ പ്രതി ഫലവുമായി ബന്ധപ്പെട്ടുകിടക്കുന്ന വിഷയമാണ്.കാഫിറും മു അ്മിനും തമ്മിൽ വേർപിരിയുന്ന ഒരു മേഖലയാണിത്. കാഫിർ അവന്റെ ഈ ലോകത്തെ ഉദ്യോഗങ്ങളിലോ പഠനത്തിലോ ഒ ന്നും തന്നെ, പരലോകത്തെ പ്രതിഫലം പ്രതീക്ഷിക്കുന്നില്ല. മു സ്ലിംകൾ അങ്ങനെയല്ല. വീട്ടിൽനിന്ന് പുറത്തിറങ്ങുന്ന ഒരാളെ പ്പറ്റി നബി(ﷺ) പ്രസ്താവിച്ചതായി കഅ്ബുബ്ൻഉജ്റ(رضي الله عنه) വിൽനിന്ന് ഉദ്ധരിക്കപ്പെടുന്ന ഹെദീഥിൽ ഇങ്ങനെ കാണാം:

« إن كَانَ خَرَج يَسعَى عَلى ولده صغارًا فَهُوَ فِي سَبِيلِ اللَّه ، وإن كَانَ خَرَج يَسعَى عَلى أَبوَين شَيخَين كَبِيرَين فَهُوَ فِي سَبِيلِ اللَّه. وإن كَانَ خَرَج يَسعَى عَلى نَفسه يَعفُّهَا فَهُوَ فِي سَبِيلِ اللَّه وإن كَانَ يَسعَى رِيَاء ومُفَاخَرَةً فَهُو فِي سَبِيلِ الشَّيطَانِ »

*"തന്റെ ചെറിയ കുഞ്ഞുങ്ങളെ സംരക്ഷിക്കാനുള്ള അധ്വാ*

*നത്തിലാണ് അവൻ ഇറങ്ങിപ്പുറപ്പെട്ടിച്ചുള്ളതെങ്കിൽ അവൻ അല്ലാഹുവിന്റെ മാർഗത്തിലാണ്. അതുപോലെ, പ്രായം ചെന്ന തന്റെ മാതാപിതാക്കളെ സംരക്ഷിക്കാനുള്ള അധ്വാനത്തിലാണ് അവൻ ഇറങ്ങിത്തിരിച്ചിരിക്കുന്നത് എങ്കിൽ അവനും അല്ലാഹുവിന്റെ മാർഗത്തിലാണ്. (മറ്റുള്ളവരോട് കൈനീട്ടാതെ) സ്വന്തം നഫ്സിന്റെ മാനംകാക്കാനുള്ള അധ്വാനത്തിലായിട്ടാണവൻ പുറപ്പെട്ടതെങ്കിൽ അവനും അല്ലാഹുവിന്റെ മാർഗത്തിലാണ്. ലോകമാന്യതക്കും മറ്റുള്ളവരോട് അന്തസ്സ് നടിക്കാനുംവേണ്ടിയാണ് ഒരാൾ പുറപ്പെട്ടതെങ്കിൽ അവൻ പിശാചിന്റെ മാർഗത്തിലാണ്.''*

*(ത്വബ്റാനി രേഖപ്പെടുത്തിയത്. ഇത് സ്വഹീഹാണെന്ന് അല്ലാമാ അൽബാനി പറഞ്ഞിട്ടുണ്ട്. സ്വഹീഹുൽജാമിഉസ്വഗീർ. 1428, സ്വഹീഹുത്തർഗീബി വത്തർഹീബ്..1692 എന്നിവ കാണുക.)*

നാം ഭൂമിയിൽ ചെയ്യുന്ന കൃഷി, പ്രത്യക്ഷത്തിൽ ഒരു ഭൗതികകാര്യമാണ്. പക്ഷെ, അതിന് പരലോക കാര്യവുമായി ബന്ധമുണ്ട്. അനസ്(رضى الله عنه) രിവായത്തുചെയ്യുന്ന ഒരു ഹെദീഥിൽ നബി(ﷺ) ഇപ്രകാരം പറഞ്ഞിരിക്കുന്നു:

(مَا مِن مُسلِمٍ يَغرِسُ غَرسًا أو يَزرَعُ زَرعًا فيَأكُلُ مِنهُ طَيرٌ أو إنسَانٌ أو بهِيمَةٌ إلاَّ كَانَ لَهُ بِهِ صَدَقَة )

*“മുസ്‌ലിമായൊരാൾ ഒരു വസ്തു കുഴിച്ചിടുകയോ ഒരു കൃഷിചെയ്യുകയോ ചെയ്ത് അതിൽനിന്ന് പക്ഷിയോ മനുഷ്യനോ മൃഗമോ തിന്നുപോയാൽ അതിന്റ പേരിൽ അവന്ന് സ്വദഖയുടെ പ്രതിഫലമുണ്ടാവാതിരിക്കില്ല.'' (ബുഖാരി.)*

ചെടി നട്ടുപിടിപ്പിച്ചവനും കൃഷി ചെയ്തവനും മരണപ്പെട്ടുപോവുകയും അതിന്റെ ഉടമസ്ഥത മറ്റുള്ളവരിലേക്ക് നീങ്ങുകയും ചെയ്താൽപോലും അത് നട്ടുപിടിപ്പിച്ചവന്നുള്ള പ്രതിഫലം തുടർന്നുംകിട്ടിക്കൊണ്ടിരിക്കുമെന്നാണ് “إلاَّ كَانَ لَهُ بِهِ صَدَقَة” (അ

*ത് സ്വദഖയായി നിലനിൽക്കും)* എന്ന പരാമർശത്തിന്റെ താൽപര്യം.

ഇവിടെ ശ്രദ്ധേയമായ ഒരു കാര്യമുണ്ട്. എല്ലാ കർഷകർക്കും പരലോകത്ത് പ്രതിഫലമുണ്ടെന്ന് ഇവിടെ പറഞ്ഞിട്ടില്ല. മുസ്‌ലിമായ ഒരു മനുഷ്യൻ ഇത് ചെയ്യുമ്പോഴാണ് ഇവിടെ പ്രതിഫലം പറഞ്ഞിട്ടുള്ളത്. ഈമാൻ ഉള്ളവർക്കേ, فضائل (ശ്രേഷ്ടത)കളുടെ ഉടമയാകാൻ കഴിയൂ. കാരണം, കറകളഞ്ഞ തൗഹീദും പരലോകവിശ്വാസവുമാണ് മുസ്‌ലിമിന്റെ ജീവിതത്തിന്റെ അടിത്തറ. ഈ അടിത്തറയുള്ള ആൾക്കേ പരലോകത്ത് പുണ്യവും പ്രതിഫലവും ലഭിക്കൂ.

സാധുക്കൾക്ക് ഭക്ഷണം കൊടുക്കുകയും കുടുംബബന്ധം ഊട്ടിയുറപ്പിക്കുകയുമൊക്കെ ചെയ്യാറുണ്ടായിരുന്ന ജാഹിലിയ്യാകാലത്തെ പൊതുപ്രവർത്തകനും സാമൂഹ്യസേവകനുമായിരുന്ന അബ്ദുല്ലാഹിബ്ൻ ജദ്ആനെക്കുറിച്ച് ഒരിക്കൽ ആയിശ(رضي الله عنها) നബി(ﷺ)യോട് ചോദിച്ചു: അദ്ദേഹത്തിന്റെ ആ പ്രവർത്തനങ്ങൾ അയാൾക്ക്(പരലോകത്ത്) ഉപകരിക്കുമോ എന്ന്. അതിന് നബി(ﷺ)യുടെ മറുപടിയെന്തായിരുന്നെന്നോ? ഇല്ല ആയിശാ..അയാൾ ഒരിക്കൽപോലും "റബ്ബേ, അന്ത്യദിനത്തിൽ എന്റെ പാപങ്ങൾ നീ പൊറുത്തുതരേണമേ..." എന്ന് പ്രാർത്ഥിച്ചിട്ടില്ല. *(സ്വഹീഹു മുസ്‌ലിം.1/136)*

തൗഹീദിലും പരലോകബോധത്തിലും അധിഷ്ഠിതമായി നിർവഹിക്കപ്പെടുന്ന സൽക്കർമങ്ങൾക്കേ അല്ലാഹുവിങ്കൽ പ്രതിഫലം ലഭിക്കുകയുള്ളൂ എന്ന കാര്യം വ്യക്തമാണിവിടെ.

## ഇഹലോകകാര്യത്തിൽ പരലോക കാര്യം

അബൂഹുറയ്റ(رضي الله عنه) രിവായത്തുചെയ്യുന്ന ഒരു ഹദീഥിൽ നബി(ﷺ) ഇപ്രകാരം പറയുകയുണ്ടായി:

(( بينَمَا رَجُلٌ بِفَلاةٍ من الأرض فسَمِعَ صوتًا في سَحَابَة اسقِ حَدِيقَةَ فُلان فتنحَّى ذلكَ السَّحَابُ فأفرَغَ ماءهُ في حَرَّةٍ فإذا شرجَةٌ من تلكَ الشِّرَاجِ قد استوعَبت ذلكَ الماءَ كُلَّهُ ، فَتَتَبَّعَ المَاءَ فإذَا رَجلٌ قَائمٌ في حديقته يُحوِّلُ الماء بمسحَاته فقال له يا عبد الله! ما سمك؟ قال: فلان للإسم الذي سمع في السحا بة فقال له : يا عبد الله لمَ تَسألُنِي عَن إسمِي فقال: إِنِّي سَمِعتُ صَوتًا في السَّحَابِ الَّذي هَذَا مَاؤُهُ يقُولُ: اسقِ حَدِيقَةَ فُلان لإسمِكَ .قال فما تصنع فيها؟ قال أما إذ قلت هذا فَإِنِّي أنظر إلى ما يخرج منها فأتصدق بثلثه وآكل أنا وعيالي ثلثا وأرد فيها ثلثه ))

"ഒരാൾ ഒരു മരുഭൂമിയിലായിരിക്കെ മേഘത്തിൽനിന്ന് ഒരു സംസാരം കേട്ടു. ഇന്ന വ്യക്തിയുടെ തോട്ടത്തെ പോയി ന നക്കൂ..എന്നായിരുന്നു കേട്ട സ്വരം. അതൊടെ ആ മേഘം ആ ഭാഗത്തേക്ക് വഴിമാറിപ്പോയി. എന്നിട്ടത് (കറുത്ത കല്ലുകളുള്ള) ഒരു പ്രദേശത്ത് പോയി കുത്തിച്ചൊരിഞ്ഞു. ആ വെള്ളമൊന്നാ യി ഒരു തോടായി ഒഴുകി. (അയാൾ ആ വെള്ളം ഒഴുകുന്നത് എവിടേക്കാണെന്നറിയാൻ അതിനെ പിന്തുടർന്നു.) അപ്പോൾ അവിടെയതാ ഒരാൾ കൈകോട്ടുകൊണ്ട് തന്റെ തോട്ടത്തിൽ വെള്ളം തിരിച്ചുവിടുന്നു. അയാളോട് ഇദ്ദേഹം ചോദിച്ചു: ഓ മ നുഷ്യാ താങ്കളുടെ പേരെന്താണ്? അയാൾ തൻെറ പേരു പറ ഞ്ഞു. ആ മേഘത്തിൽനിന്ന് കേട്ട അതേ പേരു തന്നെ. അപ്പോൾ അയാൾ തിരിച്ചു ചോദിച്ചു: 'എന്തേ താങ്കളെന്റെ പേരു ചോദി ക്കാൻ?'

"ഞാൻ മേഘത്തിൽനിന്ന് ഒരു സംസാരം കേട്ടു. താങ്കളു ടെ പേരു പറഞ്ഞുകൊണ്ട് ഇന്ന വ്യക്തിയുടെ തോട്ടത്തെ പോയി നനക്കൂക എന്ന് പറയുന്നത് ഞാൻ കേട്ടു. ഈ കൃഷിയിടത്തിൽ താങ്കളെന്താണ് ചെയ്യുന്നത്.?"

"ഞാൻ ഈ തോട്ടത്തിൽനിന്ന് കിട്ടുന്ന വരുമാനം നോ ക്കും. എന്നിട്ടതിന്റെ മൂന്നിലൊരംശം സ്വദഖ ചെയ്യും. മൂന്നിലൊ രംശം ഞാനും കുടുംബവും ഭക്ഷിക്കും. മൂന്നിലൊരംശം അ ങ്ങോട്ടു തന്നെ തിരിച്ചുനൽകും. ഇതാണ് ഞാൻ ചെയ്യുന്നത്. -

അയാൾ പറഞ്ഞു. ”

(( وأجعل ثلثه في المساكين والسائلين وابن السبيل ))

*“മൂന്നിലൊരംശം മിസ് കീൻമാർക്കും വഴിയാത്രികർക്കും ചോദിച്ചുവരുന്നവർക്കും നൽകും”* എന്നാണ് മറ്റൊരു രിവായ ത്തിലുള്ളത്. *(സ്വഹീഹു മുസ്‌ലിം.2984)*

മനുഷ്യന്റെ സ്വന്തം ആവശ്യത്തിനും കുടുംബത്തിന്റെ ആവശ്യത്തിനും വേണ്ടി കൃഷിചെയ്യുന്നതിനെക്കുറിച്ചാണ് ഈ ഹെദീഥ് സൂചിപ്പിക്കുന്നത്. ആ മനുഷ്യൻ തന്റെ ഉൽപന്നത്തെ മൂന്നായി ഭാഗിക്കുന്നു. അതിൽ രണ്ടെണ്ണവും ജനങ്ങളുടെ സങ്ക ൽപത്തിൽ കേവല ഐഹിക കാര്യമാണ്. എന്നാൽ അയാളുടെ ഉദ്ദേശ്യശുദ്ധിയും വരുമാനത്തിന്റെ മൂന്നിലൊരംശം സ്വദഖയാ യി നീക്കിവെച്ചതും കാരണത്താലാണ് അല്ലാഹുവിന്റെ അടുത്ത് അയാൾക്ക് ഈ ആദരവ് ലഭിച്ചത്.

## പരലോക കാര്യത്തിനിടെ ഇഹലോക കാര്യം.

ഇസ്‌ലാമിന്റെ പഞ്ചസ്തംഭങ്ങളിലൊന്നായ ഹെജ്ജിനിട യിൽ കച്ചവടം ചെയ്യാൻ അല്ലാഹു അനുമതി നൽകിയിരിക്കു ന്നു. ജനങ്ങളുടെ ആവശ്യങ്ങൾ പരിഗണിച്ചുകൊണ്ടും അവരു ടെ നന്മ ഉദ്ദേശിച്ചുകൊണ്ടുമാണിത്. ഇബ്നുഅബ്ബാസ്(رضي الله عنه) പറയുന്നു:

*“ عُكَاظ(ഉക്കാള്) مَجَنَّة(മജന്ന), ذو المَجاز(ദുൽമജാസ്) എന്നിവ ജാഹിലിയ്യാ കാലത്തെ ചന്തകളായിരുന്നു. ഇസ്‌ലാം വന്നപ്പോൾ ഹജ്ജുകാലത്ത് അവിടങ്ങളിൽ കച്ചവടം ചെയ്യുന്നത് കുറ്റകര മാണെന്ന് അവർ കരുതി. അപ്പോൾ അല്ലാഹു സൂറതുൽബഖറ 198-ാം വചനം അവതരിപ്പിച്ചു.*

(( لَيسَ عَلَيكُم جُنَاحٌ أن تبتَغُوا فَضلاً مِن رَبِّكُم )) البقرة ١٩٨

*"നിങ്ങൾക്ക് നിങ്ങളുടെ റബ്ബിന്റെ ഔദാര്യം അന്വേഷിക്കുന്നതിൽ തെറ്റില്ല..." (അൽബഖറ.198)*

*(സ്വഹീഹുൽബുഖാരി.2050)*

ഹെജ്ജുകാലത്ത് കച്ചവടം ചെയ്യാൻ അല്ലാഹു അനുമതി നൽകിയിരിക്കുന്നു. ഹെജ്ജിന്റെ കർമങ്ങൾ അവിടെ നടക്കും. ഹെജ്ജുചെയ്യുന്നവൻ തന്റെ ഹെജ്ജുകർമങ്ങളുമായി മുന്നേറിക്കൊണ്ടിരിക്കും. എന്നാലും അവന് കച്ചവടം ചെയ്യാൻ അനുമതിയുണ്ട്. ഇബാദത്തിനുവേണ്ടി മാത്രമായി ഒഴിഞ്ഞിരിക്കുന്നതുതന്നെയാണ് ഉത്തമം. പക്ഷെ, ഹെജ്ജിനിടയിൽ കച്ചവടം ചെയ്യുന്നതിന് വിരോധമില്ല.

ഇസ്‌ലാമിക ശരീഅത്ത് മനുഷ്യന്റെ അവസ്ഥകൾ പരിഗണിച്ചിരിക്കുന്നു. മനുഷ്യരുടെ ആവശ്യങ്ങൾക്ക് അനുകൂലമായി ഉത്തരം ചെയ്യുന്ന മതമാണ് ഇസ്‌ലാം.

## സ്വഹാബികൾ സമന്വയിപ്പിച്ചതെങ്ങനെ?

സ്വഹാബിമാർ, ഇൽമ് തേടുകയും ജിഹാദ് നിർവഹിക്കുകയും ഇബാദത്തിന്റെ വിവിധ ഇനങ്ങൾ നിർവഹിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നതിനിടക്കു തന്നെ ഇഹലോക ജീവിതത്തിനുവേണ്ടി അധ്വാനിക്കുകയും ചെയ്തിരുന്നു.

ഉദാഹരണത്തിന് ഉമർ(رضي الله عنه). അദ്ദേഹത്തിന് ജീവിക്കാൻ ജോലി ചെയ്യണം. സ്വഹാബിമാർ മറ്റുള്ളവരുടെമുമ്പിൽ കൈ നീട്ടുന്നവരായിരുന്നില്ല. അവർ അന്തസ്സും അഭിമാനവും കാത്തുസൂക്ഷിച്ചിരുന്നു. അവർ തങ്ങളുടെ ജീവിതച്ചെലവ് അധ്വാനിച്ച് നേടുകയായിരുന്നു. ഉമർ(رضي الله عنه)വും മറ്റൊരു സ്വഹാബിയും തമ്മിൽ കൃഷിയിൽ പങ്കാളിത്തമുണ്ടായിരുന്നു. അതിനാൽ അവർ രണ്ടുപേരും മാറിമാറി കൃഷിയിടത്തിലേക്കും നബി(ﷺ)യുടെ അടുത്തുനിന്ന് ഇൽമ് നേടുന്നതിലേക്കും പോവുകയായിരുന്നു ചെയ്തിരുന്നത്. ഒരാളുടെ അഭാവത്തിൽ മറ്റെ ആൾ നബി(ﷺ)

യുടെ അടുത്തു നടക്കുന്ന കാര്യങ്ങളും വഹ്‌യിന്റെ ഇൽമും അയാൾക്ക് എത്തിച്ചുകൊടുക്കുമായിരുന്നു.

ഉമർ(رضي الله عنه) രണ്ടു സ്ത്രീകളുടെ കാര്യം ഇബ്നുഅബ്ബാസി(رضي الله عنه)ന് പഠിപ്പിച്ചുകൊടുത്തുകൊണ്ട് പറയുകയാണ്:

*"............ഞാനും ബനൂഉമയ്യതുബ്ൻ സൈദിലെ എന്റെ ഒരു അൻസ്വാരി അയൽക്കാരനും നബി(ﷺ)യുടെ അടുത്ത് ഇൽമ് തേടി പോവുന്ന കാര്യത്തിൽ ഊഴം പങ്കിട്ടതായിരുന്നു. ഒരു ദിവസം ഞാൻ പോവും. അടുത്ത ദിവസം അദ്ദേഹവും. ഞാൻ പോയ അന്ന് നബി(ﷺ)യുടെ അടുത്ത് നടക്കുന്ന കാര്യങ്ങളും അവതരിക്കുന്ന വഹ്‌യ് സംബന്ധിച്ച വിവരങ്ങളുമെല്ലാം ഞാന ദ്ദേഹത്തിന് പറഞ്ഞുകൊടുക്കും. അതുപോലെത്തന്ന അദ്ദേഹം പോവുന്ന ദിവസം, അന്ന് നടക്കുന്ന മുഴുവൻ കാര്യങ്ങളും അദ്ദേഹം എനിക്കും പറഞ്ഞുതരും." (സ്വഹീഹുൽബുഖാരി.2468)*

ഇബ്നുഹെജർ(رحمه الله) പറയുന്നു:

*"ഇൽമ് നേടുന്ന വിദ്യാർത്ഥി തന്റെയും കുടുംബത്തിന്റെയും ജീവിതച്ചിലവിനുവേണ്ടി അധ്വാനിക്കാൻ ഒരു നിശ്ചിത സമയം മാറ്റിനിർത്തേണ്ടതുണ്ട്."*

അനസുബ്ൻ മാലിക്(رضي الله عنه) നബി(ﷺ)ക്ക് 10 വർഷം സേവകനായി നിന്നു.

അതുപോലെ, സ്വഹാബത്ത് ആടിനെ മേച്ചിരുന്നു. ആടിനെ മേക്കുന്നത് ഐഹികമായ ജോലിയാണല്ലോ.

സഅ്ദ്ബ്ൻ അബീവഖാസ്(رضي الله عنه) ഫിത്ന പേടിച്ച് മദീന വിട്ട് പുറത്തേക്ക് പോയി അവിടെ ആടുമേച്ച് കഴിഞ്ഞുകൂടുകയായിരുന്നു.

റസൂൽ(ﷺ) പറഞ്ഞു:

(( يعجب ربك من راعي غنم في رأس شظية الجبل يؤذن بالصلاة ويصلي فيقول الله عز وجل
أنظروا إلى عبدي هذا يؤذن ويقيم الصلاة يخاف مني قد غفرت لعبدي وأدخلته الجنة ))

*"പർവ്വതശിഖരത്തിലൊരിടത്ത് ആടുമേച്ച് കഴിയുന്ന, നമസ്കാരത്തിന് സമയമായാൽ ബാങ്കുവിളിച്ച് നമസ്കാരം നിർവഹിക്കുന്ന ഒരടിമയുടെ കാര്യത്തിൽ നിന്റെ റബ്ബ് ആശ്ചര്യപ്പെടുന്നു.(അഥവാ-അല്ലാഹു അത് വലിയ കാര്യമായി കാണുന്നു.)എന്നിട്ട് അല്ലാഹു പറയുന്നു: എന്റെ ഈ അടിമയെ നോക്കൂ. അവൻ എന്നെ ഭയപ്പെട്ടുകൊണ്ട് ബാങ്കുകൊടുത്ത് നമസ്കാരം നിർവഹിക്കുന്നു. ഞാനെന്റെ അടിമക്ക് പൊറുത്തുകൊടുത്തിരിക്കുന്നു. അവനെ ഞാൻ സ്വർഗത്തിൽ പ്രവേശിപ്പിക്കുകയും ചെയ്തിരിക്കുന്നു."*

*(നസാഇൗ.2/20, ഇത് സ്വഹീഹാണെന്ന് അൽബാനി രേഖപ്പെടുത്തിയിരിക്കുന്നു. അൽഇർവാഅ്.214-ാം നമ്പർ കാണുക.)*

ദുനിയാവിലെ ജീവിതം തുടർന്നുകൊണ്ടിരിക്കും. പക്ഷെ, നമസ്കാരത്തിന്റെ സമയം വന്നാൽ, ഒറ്റക്ക് മരുഭൂമിയിലാണെങ്കിലും ബാങ്കുവിളിച്ച് നമസ്കാരം നിർവഹിക്കണം. അങ്ങനെയാണ് മുഅ്മിൻ ചെയ്യേണ്ടത്. ഉദ്യോഗത്തിലാണെങ്കിലും പഠനമേഖലയിലാണെങ്കിലുമൊക്കെ അല്ലാഹുവിനോടുള്ള ബാധ്യത നിറവേറ്റണം. നമസ്കാരത്തിന്റെ സമയം കഴിഞ്ഞാലും പ്രശ്നമില്ല, പഠനത്തിന്റെ പിരീഡാണ് വലുത് എന്ന് കരുതുന്നവരും കച്ചവടവും ഉദ്യോഗവുമൊന്നും ഇൽമ് നേടാനോ നമസ്കാരത്തിനോ വേണ്ടി നിർത്തിവെക്കാൻ പറ്റില്ലെന്ന് പറയുന്നവരുമാണ് നാം.

നാം അല്ലാഹുവിന്റെ വജ്ഹ് ലക്ഷ്യമാക്കിയാൽ രണ്ടും നമുക്ക് ഒരുമിച്ചുകൊണ്ടുപോവാൻ കഴിയും. അല്ലാഹു കച്ചവടം അനുവദിച്ചിട്ടുണ്ട്. കച്ചവടത്തെപ്പറ്റിയും സമുദ്രത്തിലൂടെയുള്ള ട്രാൻസ്പോർടിങ്ങിനെപ്പറ്റിയുമൊക്കെ ഖുർആനിൽ പരാമ

ർശമുണ്ട്.

(( إنَّ فِي خَلقِ السَّموَاتِ والأرضِ واختلاَفِ اللَّيلِ والنَّهارِ والفُلكِ التِي تجرِي فِي البَحرِ بِمَا يَنفَعُ النَّاسَ ومَا أَنزلَ اللَّهُ منَ السَّمَاءِ مِن مَاءٍ فَأَحيَا بِهِ الأَرضَ بعدَ موتِهَا وبَثَّ فِيهَا مِن كُلِّ دَابَّةٍ وتَصرِيفِ الرِّيَاحِ والسَّحَابِ المُسَخَّرِ بينَ السَّمَاءِ والأَرضِ لآيَاتٍ لقَومٍ يَعقِلُونَ . ...))

"ആകാശഭൂമികളുടെ സൃഷ്ടിപ്പിലും രാപ്പകലുകളുടെ മാറ്റത്തിലും മനുഷ്യർക്ക് ഉപകാരമുള്ള വസ്തുക്കളുമായി കടലിലൂടെ സഞ്ചരിക്കുന്ന കപ്പലിലും ആകാശത്തുനിന്ന് അല്ലാഹു മഴ വർഷിപ്പിച്ചുതന്നിട്ട് നിർജീവമായ അവസ്ഥക്കുശേഷം ഭൂമിക്ക് അത് മുഖേനെ ജീവൻ നൽകിയതിലും ഭൂമിയിൽ എല്ലാതരം ജന്തുവർഗങ്ങളെയും വ്യാപിപ്പിച്ചതിലും കാറ്റുകളുടെ ഗതിക്രമത്തിലും ആകാശഭൂമികൾക്കിടയിലൂടെ നിയന്ത്രിച്ച് നയിക്കപ്പെടുന്ന മേഘത്തിലും ചിന്തിക്കുന്ന ജനങ്ങൾക്ക് പല ദൃഷ്ടാന്തങ്ങളുമുണ്ട്." (സൂറതുൽബഖറ.164)

മറ്റൊരു വചനം നോക്കുക:

(( وهُوَ الَّذِي سَخَّرَ البَحرَ لِتَأكُلُوا منهُ لحمًا طَرِيًّا وتستَخرِجُوا منهُ حِليَةً تلبَسُونهَا وتَرَى الفُلكَ مواَخِرَ فِيهِ ولِتَبتَغُوا من فَضلِهِ ولَعَلَّكُم تَشكُرُونَ . )) النحل ١٤

"സമുദ്രത്തെ വിധേയമാക്കിത്തന്നത് അവനാകുന്നു. അതിൽനിന്ന് പുതുമാംസം നിങ്ങൾ തിന്നാൻ തക്കവണ്ണം. നിങ്ങളണിയുന്ന ആഭരണങ്ങൾ നിങ്ങളതിൽനിന്ന് പുറത്തെടുക്കാൻ തക്കവണ്ണവും. കപ്പലുകൾ അതിലൂടെ(കടലിലൂടെ) വെള്ളം പിളർന്ന് ഓടുന്നതും നിനക്ക് കാണാം.അല്ലാഹുവിന്റെ ഔദാര്യത്തിൽനിന്ന് നിങ്ങൾ തേടുന്നതിനുവേണ്ടിയും നിങ്ങൾ നന്ദികാണിക്കുവാൻ വേണ്ടിയും." (സൂറതുന്നഹ്ല്.14)

(( ربُكُم الذِي يُزجِي لكُم الفُلكَ فِي البَحرِ ..........)) الإسراء ٦٦

"നിങ്ങളുടെ റബ്ബ് നിങ്ങൾക്കുവേണ്ടി കടലിലൂടെ കപ്പ

ലോടിക്കുന്നവനാകുന്നു.അവന്റെ ഔദാര്യത്തിൽനിന്ന് നിങ്ങൾ തേടിക്കൊണ്ടുവരുന്നതിനുവേണ്ടിയത്രെ അത്..."

*(സൂറതുൽഇസ്റാഅ്.66)*

يُزْجِي എന്നുപറഞ്ഞാൽ يُسَيِّرُهَا فِي البحرِ/ يجري (സമുദ്രത്തിലൂടെ നടത്തുക) എന്നാണ്. ഇന്ന് ലോകത്ത് അധിക സാധനങ്ങളും *സീ കാർഗോ* വഴിയാണ് എത്തിക്കുന്നത്. ഇത് അല്ലാഹുവിന്റെ വലിയൊരനുഗ്രഹമാണ്.

(( وتَرَى الفُلْكَ فِيهِ مَوَاخِرَ ....................)) فاطر ١٢

*"അതിലൂടെ കപ്പലുകൾ കീറിക്കടന്നുപോവുന്നതും നിനക്കു കാണാം. അല്ലാഹുവിന്റെ അനുഗ്രഹത്തിൽനിന്നും നിങ്ങൾ തേടിപ്പിടിക്കുവാനും നിങ്ങൾ നന്ദികാണിക്കുവാനും വേണ്ടിയത്രെ അത്."* *(സൂറതുഫാതിർ.12)*

വലിയ കപ്പൽ സമുദ്രങ്ങളിലൂടെ ജനങ്ങൾക്കാവശ്യമുള്ള കച്ചവട സാധനങ്ങളുമായി സഞ്ചരിക്കുന്നു. അല്ലാഹുവിന്റെ ഔദാര്യത്തിൽനിന്ന് അന്വേഷിക്കാൻവേണ്ടി.

ഏറ്റവും നല്ല സമ്പാദ്യത്തെപ്പറ്റി ചോദിക്കപ്പെട്ടപ്പോൾ നബി (ﷺ) പറഞ്ഞു:

(( بَيعٌ مَبرُور وعَمَلُ الرَّجلِ بيَدِه))

*"(മനുഷ്യന്റെ സ്വന്തം കൈകൊണ്ട് അധ്വാനിച്ചു നേടിയതും അതുപോലെ. ബിർറ് ഉള്ള കച്ചവടവും. (ഇത് രണ്ടുമാണ് ഏറ്റവും നല്ല സമ്പാദ്യം.)"*

*(ബൈഹഖി-സുനനുൽകുബ്റാ.5/433, മുസ്നദ് അഹ്മദ്. 28/502. ഇത് സ്വഹീഹാണെന്ന് അൽബാനി പറഞ്ഞിരിക്കുന്നു. സിൽസിലതുൽ അഹാദീഥുസ്വഹീഹ.നമ്പർ.607)*

അബ്ദുർറഹ്മാനുബ്നു ഔഫ് ഹിജ്റചെയ്ത് മദീനയി

ലെത്തിയപ്പോൾ സഅ്ദുബ്ന് റബീഇനെയായിരുന്നു കൂട്ടാളിയായി കിട്ടിയത്. സഅ്ദുബ്ന് റബീഅ്, അബ്ദുർറഹ്മാൻ ഇബ്നു ഔഫിനോട് പറഞ്ഞു: "എന്റെ പാതി സ്വത്ത് താങ്കൾക്കു തരാം. എന്റെ ഭാര്യമാരിൽ നിങ്ങൾക്കിഷ്ടമുള്ളവളെ ഞാൻ മൊഴിചൊല്ലിത്തരാം, നിങ്ങൾക്കവരെ വിവാഹം കഴിക്കാം...."

അപ്പോൾ അദ്ദേഹം എന്തായിരുന്നു പറഞ്ഞതെന്നോ?

(( بَارَكَ اللَّهُ فِي مَالِكَ دُلُّونِي عَلَى السُّوقِ ))

*"അല്ലാഹു താങ്കളുടെ ധനത്തിൽ ബറകത്ത് ചൊരിയട്ടെ. എനിക്ക് കച്ചവടം ചെയ്യാൻ മാർക്കറ്റ് കാണിച്ചുതരൂ.."* എന്നായിരുന്നു.

അവർ അദ്ദേഹത്തിന് കച്ചവടം ചെയ്യാൻ മാർക്കറ്റ് കാണിച്ചുകൊടുത്തു. അവിടെപ്പോയി അദ്ദേഹം കച്ചവടം ചെയ്ത് ലാഭമുണ്ടാക്കി.

ദീനും ദുനിയാവും സമന്വയിപ്പിക്കുന്നതിന്റെ പ്രായോഗികമായ മാതൃകയാണ് സ്വഹാബത്ത് നമുക്ക് കാണിച്ചുതന്നത്. അന്ന് ജിഹാദുണ്ട്. ഇൽമ് തേടലും ഇബാദത്ത് നിർവഹിക്കലും കച്ചവടം ചെയ്യലും ആടിനെ മേയ്ക്കലും കൃഷിചെയ്യലും എല്ലാമുണ്ട്. സമൂഹം ദുനിയാവിന്നും പരലോകത്തിനും രണ്ടിനും അധ്വാനിക്കുന്നു. അവർ ദീനിന്റെ ഏറ്റവും ഉയർന്ന നിലയിലായിരുന്നു. അതോടൊപ്പം അവർക്ക് ദുനിയാവും കിട്ടിയിരുന്നു. സ്വഖ്റുൽഗാമിദി പറയുന്നു:

"നബി(ﷺ) ഇപ്രകാരം പ്രാർത്ഥിച്ചു:

(( اللهم بارك لِأُمَّتِي فِي بُكُورِهَا ))

*"അല്ലാഹുവേ, എന്റെ സമുദായത്തിന് അതിന്റെ പ്രഭാതത്തിൽ നീ ബറകത്ത് ചെയ്യേണമേ.."*

*"സ്വഖ്ർ ഒരു കച്ചവടക്കാരനായിരുന്നു. അദ്ദേഹം കച്ചവ*

*ടസംഘത്തെ അയക്കുകയാണെങ്കിൽ പ്രഭാതത്തിന്റെ തുടക്കത്തിലാണയക്കുക. അതിനാൽ അദ്ദേഹം ധാരാളം സമ്പത്തുള്ള ആളായി മാറി.”*

*(തിർമിദി.2/508, ഇത് സ്വഹീഹാണെന്ന് അൽബാനി പറയുന്നു. സ്വഹീഹ് അബീദാവൂദ്.7/360)*

ഹലാലായ നമ്മുടെ പ്രവർത്തനങ്ങളിൽ നാം അല്ലാഹുവിന്റെ വജ്ഹ് ഉദ്ദേശിക്കണമെന്നത് നിർബന്ധമാണ്.അപ്പോഴേ ഈ പ്രതിഫലം കിട്ടൂ.

## സമ്പാദനത്തിന്റെ മാനദണ്ഡം.

ഇസ്‌ലാമികശരീഅത്ത്, മനുഷ്യനെ അധ്വാനിക്കാൻ പ്രേരിപ്പിച്ചിട്ടുണ്ട്. തൊഴിലെടുക്കായ്മയെയും അലസതയെയും അത് വിമർശിച്ചിട്ടുണ്ട്. അധ്വാനിച്ചുകിട്ടുന്നതിന്നാണ് ഇസ്‌ലാം മാന്യത കൽപിക്കുന്നത്. നബി(ﷺ)യുടെ ഒരു ഹദീഥ് ഇതിലേക്ക് സൂചന നൽകുന്നുണ്ട്.

(( لأَن يَحتَبِطَ أحدُكم حُزمَةً على ظهرِهِ خيرٌ له من أن يسألَ أحدًا فيعطيه أو يمنع ))

*“നിങ്ങളിലൊരാൾ പോയി വിറകുവെട്ടി മുതുകിൽ ചുമന്ന് (കൊണ്ടുപോയി വിൽക്കുന്നതാണ്) മറ്റുള്ളവരോട് ചോദിച്ചുവാങ്ങുന്നതിനേക്കാൾ ഉത്തമം. ജനങ്ങളുടെ മുമ്പിൽ കൈകാണിക്കുമ്പോൾ അവർ നൽകുകയോ നൽകാതിരിക്കുകയോ ചെയ്യാം.”* *(സ്വഹീഹുൽബുഖാരി.2074)*

ജോലി ചെയ്യാൻ ശേഷിയുള്ള ഒരാൾ ജനങ്ങളോട് യാചിക്കുന്നത് നിന്ദ്യമാണെന്ന് ഈ ഹദീഥ് സൂചിപ്പിക്കുന്നുണ്ട്. അവൻ അധ്വാനിക്കണം. തന്റെ പ്രവൃത്തികൊണ്ട് അല്ലാഹുവിന്റെ വജ്ഹ് ഉദ്ദേശിക്കുകയും വേണം. പക്ഷെ, വെറും കച്ചവടവും ഉദ്യോഗവും സമ്പാദ്യവും മാത്രമായി സമയം കഴിക്കരുത്. എല്ലാറ്റിനും ഇസ്‌ലാമിക ശരീഅത്ത് ചില പരിധികൾ വെച്ചിട്ടുണ്ടെന്ന്

നാം മനസ്സിലാക്കണം. രണ്ടും തമ്മിൽ ബാലൻസ് തെറ്റാൻ പാടില്ല.

അനുവദനീയമായ മേഖലയിലായിരിക്കണം അവൻ പഠിക്കുന്നതും പണിയെടുക്കുന്നതും. ഹറാമായ മേഖലയിൽ ജോലിചെയ്യുകയോ പഠനം നടത്തുകയോ ഉദ്യോഗമെടുക്കുകയോ കച്ചവടം നടത്തുകയോ ചെയ്താൽ അത് ഈ വിഷയത്തിൽ നിന്ന് പൂർണമായും പുറത്താണ്. അവന്റെ ദുനിയാവ് നരകത്തിലേക്കാണ് അവനെ കൊണ്ടെത്തിക്കുക. ഹറാമായ സമ്പാദ്യമാർഗങ്ങളും ഹറാമായ പ്രവർത്തികളും പരലോകത്തിന്റെ വഴിയുമായി ഒത്തുപോവാത്ത തികച്ചും ദുനിയാവിന്റെ വഴിയാണ്. അത് മനുഷ്യനെ നരകത്തിലേക്കാണെത്തിക്കുക.

## കച്ചവടത്തിന്റെ മാനദണ്ഡങ്ങൾ

1) ശരീഅത്തിന്റെ വിധികൾ പാലിക്കലാണ് കച്ചവട രംഗത്തെ മാനദണ്ഡങ്ങൾ.

ദുനിയാവിന്റെ എല്ലാ കാര്യങ്ങളിലും ഇസ്‌ലാമിക ശരീഅത്ത് നടപ്പാക്കണം. നമസ്കാരം നോമ്പ്, സകാത്ത്, ഹജ്ജ് മുതലായ കാര്യങ്ങളിൽ മാത്രമല്ല, ശരീഅത്ത് നിബന്ധനകൾ വെച്ചിട്ടുള്ളത്. മറിച്ച്, നികാഹിന്നും ത്വലാഖിനും മുലകുടി ബന്ധത്തിനും കുട്ടികളെ പരിപാലിക്കുന്നതിനും സാധനം വാങ്ങുന്നതിനും വിൽക്കുന്നതിനും വക്കാലത്ത് കൊടുക്കുന്നതിനും ജാമ്യം നിൽക്കുന്നതിന്നും പണയത്തിനും വാടകക്ക് കൊടുക്കുന്നതിനും ചെക്ക് കൊടുക്കുന്നതിനും എന്നുവേണ്ട എല്ലാ രംഗത്തും ഇസ്‌ലാം ചില അതിർവരമ്പുകൾ നിശ്ചയിച്ചിട്ടുണ്ട്. ദുനിയാവിലെ കാര്യങ്ങളാണ്. പക്ഷെ, അതിലെല്ലാം ശരീഅത്ത് നിയമങ്ങളുണ്ട്. കാരണം, പരലോകത്തുമാത്രമല്ല, ഈ ലോകത്തും സൃഷ്ടികൾക്ക് ഏതു കാര്യമാണ് നല്ലത് എന്നറിയുന്നവൻ അല്ലാഹുവാണ്. മനുഷ്യന്റെ അറിവ് പരിമിതമാണ്. മനുഷ്യജീവിത

ത്തിൽ തനിക്കിഷ്ടപ്പെട്ട നിലക്ക് നിയമമുണ്ടാക്കാൻ മനുഷ്യനെ ഏൽപിച്ചുവെന്നിരിക്കട്ടെ. ഓരോരുത്തരും തനിക്കിഷ്ടപ്പെട്ട നിലക്കാണ് നിയമമുണ്ടാക്കുക. അതിൽ അക്രമം വരും. അതുകൊണ്ടാണ് ശരീഅത്ത് മനുഷ്യന്റെ ജീവിത കാര്യങ്ങളിൽ ഇടപെട്ടതും അതിർവരമ്പുകൾ നിശ്ചയിച്ചതും.

ശരീഅത്ത് ദുനിയാവിലെ കാര്യങ്ങളിൽ കൈകടത്തിയിട്ടുണ്ട്. വാങ്ങലുംകൊടുക്കലും സമ്പാദിക്കലും ബന്ധങ്ങൾ സ്ഥാപിക്കലുമെല്ലാം ഇസ്‌ലാമിലെ ശരീഅത്തനുസരിച്ചായിരിക്കണമെന്ന് അത് നിഷ്കർഷിച്ചിട്ടുണ്ട്. അതിനാൽ, അവൻ ദുനിയാവിലെ കാര്യങ്ങളിൽ പ്രവർത്തിക്കുകയാണെങ്കിൽ ഹൌറാമായ കാര്യങ്ങളിൽ ഇടപെടാൻ പാടില്ല. കള്ളും പന്നിയും പോലെ, ഹറാമായ വസ്തുക്കൾ വിൽക്കാനും പാടില്ല. ചതിയോ വഞ്ചനയോ പൂഴ്ത്തിവെപ്പോ പാടില്ല.

**2)** ദുനിയാവിൽ പ്രവൃത്തി ചെയ്തുകൊണ്ടിരിക്കുമ്പോഴും അവൻ ദുനിയാവിന്റെ നിസ്സാരതയിൽ വിശ്വസിച്ചിരിക്കണം. മൗലിക പ്രാധാന്യമുള്ള കാര്യമാണിത്.

നബി(ﷺ) ഇപ്രകാരം പറയുകയുണ്ടായി:

(( أَلاَ إِنَّ الدُّنْيَا ملعُونَةٌ ملعُون مَا فِيهَا إلاّ ذكر الله وما وَالاَه وعَالِمٌ أو مُتَعَلِّم ))

*"അറിയുക; നിശ്ചയം ഈ ദുനിയാവ് ശപിക്കപ്പെട്ടതാകുന്നു. അതിലുള്ളതും ശപിക്കപ്പെട്ടതാകുന്നു. അല്ലാഹുവിന്നുള്ള ദിക്റും അതിനോട് അനുബന്ധമായ കാര്യങ്ങളും ഇൽമ് പഠിക്കുന്ന മുതഅല്ലിമും അത് പഠിപ്പിക്കുന്ന ആലിമും ഒഴിക."*

*(ഇബ്നുമാജ.4112,തിർമിദി.2323.അൽബാനി-സ്വഹീഹുൽ ജാമിഉസ്സ്വഗീർ.3407)*

ദുനിയാവിൽ പുണ്യവും നന്മയുമായി പറയപ്പെട്ടതല്ലാത്ത കാര്യങ്ങളെല്ലാം അഭിശപ്തമാണ്. തനിക്കും തന്റെ മക്കൾക്കും

ചെലവിനുവേണ്ടി അധ്വാനിക്കുന്നതും സമ്പാദിച്ചതിൽനിന്ന് സ്വദഖ ചെയ്യുന്നതും അഭിശപ്തമല്ലാത്ത കാര്യങ്ങളിൽപെട്ടതാണ്. അല്ലാഹുവിന്നുള്ള ദിക്റും ആലിമും മുതഅല്ലിമും അഭിശപ്തമല്ലാത്ത കാര്യങ്ങളിൽപെട്ടതാണ്. പരലോക വിഷയത്തിന് സഹായകമായി ഇസ്‌ലാമിക ശരീഅത്തിൽ പറഞ്ഞിട്ടുള്ള രീതിയിൽ സ്വന്തത്തിനും കുടുംബത്തിനും ചെലവുചെയ്യുക, ശറഇയ്യായ ബാധ്യതകൾനിറവേറ്റുക തുടങ്ങിയ കാര്യങ്ങളല്ലാതെ ദുനിയാവിൽ ഒന്നും പ്രശംസനീയമായതില്ലെന്ന നിലക്കാണിവിടെ പരാമർശിച്ചിട്ടുള്ളത്.

വസ്ത്രമെന്നത് ഒരു ദുൻയവിയായ കാര്യമായിട്ടും ഇസ്‌ലാമിക ശരീഅത്ത് അതിൽ ഇടപെട്ടിട്ടുണ്ട്. പൊന്നും പട്ടുവസ്ത്രവും ധരിക്കുന്നത് പുരുഷന്മാർക്ക് വിലക്കപ്പെട്ടിരിക്കുന്നു. തന്റെ കീഴിലുള്ള ജന്തുജാലങ്ങൾക്ക് പോലും ചെലവിനുകൊടുക്കണമെന്ന് ബാധ്യതയാക്കിയിട്ടുണ്ട് ശരീഅത്ത്. ഒരാൾക്ക് അവയെ ആവശ്യമില്ലെങ്കിൽ, അതല്ലെങ്കിൽ അവയ്ക്ക് ചെലവിനുകൊടുക്കാൻ വകയില്ലെങ്കിൽ അവൻ അവയെ കൈയ്യൊഴിക്കണം. വീട്ടിൽ കൂട്ടിലിട്ട കുരുവികളുടെ ജീവിതച്ചെലവിന്റെ പേരിൽപോലും മനുഷ്യൻ ഖിയാമത്തുനാളിൽ വിചാരണക്ക് വിധേയമാക്കപ്പെടും.

## ധനികനായ വിരക്തൻ.

ഇമാം അഹ്മദ് ബ്ൻ ഹമ്പലി(رحمه الله)നോട് ഒരാൾ ഇപ്രകാരം ചോദിച്ചു:

"ഒരു ലക്ഷം കൈയിലുള്ളവന്ന് (زاهد)ഐഹിക വിരക്തനാവാൻ കഴിയുമോ?"

"അതെ" എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. പക്ഷെ, ഒരു നിബന്ധനയുണ്ട്. അത് വർധിക്കുമ്പോൾ സന്തോഷമോ

അതിൽ കുറവുവരുമ്പോൾ സങ്കടമോ തോന്നരുത്."

ദുനിയാവിനോട് മനസ്സ് ഒട്ടിപ്പിടിക്കാതെ ദുനിയാവിൽ പ്രവർത്തിക്കുന്ന മനുഷ്യൻ, തനിക്കും കുട്ടികൾക്കും ചെലവിന് വക കിട്ടാൻ വേണ്ടിയാണ് ദുനിയാവിൽ ജോലിചെയ്യുന്നത് എങ്കിൽ അവന് ഭയപ്പെടാനൊന്നുമില്ല.

3) പരലോകം മാറ്റിവെച്ച് ദുനിയാവിനുവേണ്ടി പണിയെടുക്കരുത്.

ദുനിയാവിൽ പണിയെടുക്കുമ്പോഴും പരലോകം വിട്ടുകളിക്കരുത്. ഇത് ഒരു നിബന്ധനയാണ്. അല്ലാഹു പറയുന്നു:

(( رِجَالٌ لَا تُلْهِيهِمْ تِجَارَةٌ وَلَا بَيْعٌ عَنْ ذِكْرِ اللَّهِ وعن إِقَامِ الصَّلَاةِ ))

*"കച്ചവടമോ ക്രയവിക്രയമോ അല്ലാഹുവിന്റെ ദിക്റിൽ നിന്നും നമസ്കാരത്തിൽനിന്നും അവരുടെ ശ്രദ്ധതിരിച്ചു കളയുന്നില്ല. അങ്ങനെയുള്ള ആളുകൾ."* *(സൂറതുന്നൂർ.37)*

കച്ചവടം അല്ലാഹു വിലക്കിയിട്ടില്ല. മറിച്ച് അത് അനുവദിക്കുകയാണ് ചെയ്തത്. അല്ലാഹു പറയുന്നു:

(( وَأَحَلَّ اللَّهُ الْبَيْعَ .....))

*"അല്ലാഹു കച്ചവടം അനുവദിച്ചിരിക്കുന്നു."*

*(സൂറതുൽബഖറ.275)*

എന്നാൽ, അല്ലാഹുവിന്റെ ദിക്റിൽനിന്ന് അശ്രദ്ധമാവുന്നതിനെ അവൻ വിമർശിച്ചിരിക്കുന്നു. അല്ലാഹുവിന്റെ ദിക്റിൽ നിന്ന് അശ്രദ്ധരാവാത്ത തന്റെ അടിമകളെ അല്ലാഹു പുകഴ്ത്തി പ്പറയുകയും ചെയ്തിട്ടുണ്ട്.

ദിക്റുല്ലാഹ് എന്നത് ഒരുപാട് കാര്യങ്ങളുണ്ട്. ഇൽമ് തേടുന്നതും വിശാലാർത്ഥത്തിൽ ദിക്റുല്ലാഹ് ആണ്.

(( يَا أَيُّهَا الَّذِينَ آمَنُوا إِذَا نُودِيَ لِلصَّلَاةِ مِن يَوْمِ الْجُمُعَةِ فَاسْعَوْا إِلَىٰ ذِكْرِ اللَّهِ وَذَرُوا الْبَيْعَ ))

*"മുഅ്മിനുകളേ, വെള്ളിയാഴ്ച ദിവസം നമസ്കാരത്തിനു വിളിക്കപ്പെട്ടാൽ നിങ്ങൾ അല്ലാഹുവിന്റെ ദിക്റിലേക്ക് വേഗത്തിൽ വന്നുകൊള്ളുക.." (സൂറതുൽജുമുഅ:9)*

അപ്പോൾ (സൂറതുന്നൂർ.37-ൽ) അല്ലാഹു പ്രശംസിച്ചു പറഞ്ഞിരിക്കുന്ന ആളുകൾ തങ്ങളുടെ സ്രഷ്ടാവും അന്നദാതാവുമായ റബ്ബിന്റെ സ്മരണയിൽനിന്നും അവരെ ദുനിയാവോ അതിന്റെ അലങ്കാരങ്ങളോ കച്ചവടത്തിന്റെ രസമോ ലാഭത്തിന്റെ ചിന്തയോ ഒന്നും തന്നെ ശ്രദ്ധതിരിച്ചുകളയാത്തവരാണ്.

നമസ്കാരത്തിന് വിളിക്കപ്പെട്ടപ്പോൾ അങ്ങാടിയിലെ ഒരുകൂട്ടം ആളുകൾ കച്ചവടമൊക്കെ നിർത്തി കടകളടച്ച് പള്ളിയിലേക്ക് പ്രവേശിക്കുന്നത് കണ്ട ഇബ്നുമസ്ഊദ്(رضي الله عنه) പറഞ്ഞു: "അല്ലാഹു തന്റെ കിതാബിൽ പ്രശംസിച്ചുപറഞ്ഞവരുടെ കൂട്ടത്തിൽ പെട്ടവരാണിവർ."

(( رِجَالٌ لَّا تُلْهِيهِمْ تِجَارَةٌ وَلَا بَيْعٌ عَن ذِكْرِ اللَّهِ وَعَنْ إِقَامِ الصَّلَاةِ ))

*"കച്ചവടമോ ക്രയവിക്രയമോ അവരെ അല്ലാഹുവിന്റെ ദിക്റിൽനിന്നും നമസ്കാരത്തിൽനിന്നും ശ്രദ്ധതിരിച്ചു കളയുന്നില്ല. അങ്ങനെയുള്ള ആളുകൾ." (സൂറതുന്നൂർ.37)*

മത്വറുൽ വർറാഖ് പറയുന്നു:

*"അവർ വിൽക്കുകയും വാങ്ങുകയുമൊക്കെ ചെയ്യുമായിരുന്നു. പക്ഷെ, ബാങ്കുവിളി കേട്ടാൽപിന്നെ കൈയിലുള്ള തുലാസ് താഴെ വെക്കും. എന്നിട്ട് നമസ്കാരത്തിന് വരും. ചുറ്റിക എടുത്ത ഒരാൾ ബാങ്കുകേട്ടാൽ അതവിടെ താഴെ വെക്കും.എന്നിട്ട് നമസ്കാരത്തിനു വരും." (തഫ്സീർ ഇബ്നുകഥീർ.6/69)*

ദുനിയാവിൽ ഇടപഴകുന്നതിന്റെ മുഖ്യമായ ഒരു മാനദണ്ഡമാണിത്.

"وَلَا تَنسَ نَصِيبَكَ مِنَ الدُّنْيَا" (സൂറതുൽഖസ്വസ്.77) എന്നതിന് നൽകപ്പെട്ട വ്യാഖ്യാനങ്ങളിലൊന്ന് അതുകൊണ്ടുദ്ദേശ്യം, കഫൻപുടയാണ് എന്നത്രെ.

*(അൽകശ്ഫു വൽബയാൻ-അബൂഇസ്ഹാഖുഥഅ്ലബീ. (ഹി.427ൽ മരണം),7/262, തഫ്സീറുൽഖുർത്വുബീ.13/314, തഫ്സീറു റൂഹുൽമആനീ.10/318, ശർഹുസ്സ്വുദൂർബിശർഹി ഹാലിൽ മൗതാ-ഇമാം സുയൂത്വീ.1/28 എന്നിവ കാണുക.)*

ഒരു കവി പാടി:

(( نَصِيبُكَ مِمَّا تَجمَعُ الدَّهرَ كُلَّهُ      رِدَاءَانِ تلوي فِيهِمَا وحَنُوطُ ))

*"കാലം മുഴുവൻ സമ്പാദിച്ചുകൂട്ടിയതിൽ നിന്റെ അംശം നിന്നെ ചുറ്റിപ്പൊതിയുന്ന രണ്ടു തുണിക്കഷ്ണങ്ങളും സുഗന്ധദ്രവ്യവുമാണ്." (ശർഹുസ്സ്വുദൂർ-സുയൂത്വീ.1/28 കാണുക.)*

മറ്റൊരു കവി പാടി:

(( هي القناعة لا تبغي بها بدلا      فيها النعيم وفيها راحة البدن

وانظر لمن ملك الدنيا بأجمعها      هل راح منها بغير القطن والكفن ))

*"കിട്ടിയതുകൊണ്ട് സംതൃപ്തിയടയുക എന്നതിന് ഒരു ബദൽ നീ അന്വേഷിക്കേണ്ട. അതിലാണ് അനുഗ്രഹം, അതിലാണ് ശരീരസുഖം. ദുനിയാവു മുഴുവൻ അധീനപ്പെടുത്തിയ ആളുകളെ നോക്കൂ. അവരാരെങ്കിലും കുറച്ച് പരുത്തിയും കഫൻപുടയുമല്ലാതെ കൊണ്ടുപോയിട്ടുണ്ടോ?"*

*(തഫ്സീറുൽഖുർത്വുബി.13/314)*

ആകയാൽ, القناعة (ഉള്ളതുകൊണ്ട് തൃപ്തിപ്പെടുക) എന്നത് വളരെ പ്രധാനപ്പെട്ട ഒരു തത്വമാണ്.

4) സകാത്തും സ്വദഖയും നൽകുക.

ദുനിയാവിൽ ഏർപ്പെടുന്നതിന്റെ മറ്റൊരു നിബന്ധനയാ

ണ് സ്വത്തിൽ സകാത്ത് പോലുള്ള അല്ലാഹുവിന്റെ അവകാശം കൊടുത്തുതീർക്കുകയെന്നത്. അല്ലാഹു പറയുന്നു:

«وآتوا حقَّهُ يوم حَصَادِه»

*"കൊയ്ത്തുദിവസം നിങ്ങൾ അവന്റെ അവകാശം നൽകുകയും ചെയ്യുക." (സൂറതുൽഅൻആം.141)*

അതുപോലെത്തന്നെ ഭാര്യക്കും മക്കൾക്കും ആവശ്യക്കാരായ മാതാപിതാക്കൾക്കും ചെലവിന് കൊടുക്കണം. അതുപോലെ സദഖ ചെയ്യുകയും വേണം. അല്ലാഹു ചോദിക്കുന്നു:

(( من يُقرِضُ اللَّهَ قَرضًا حَسَنًا )) ( الأنعام ١٤١)

*"ആരാണ് അല്ലാഹുവിന് നല്ല കടം കൊടുക്കാൻ തയാറുള്ളത്.?" (സൂറതുൽബഖറ.245)*

നേരത്തെ വിവരിച്ചതുപോലെ ദുനിയാവിലെ പ്രവർത്തനങ്ങളിൽ ശറഇയ്യായ വിധികൾ പാലിക്കുകയും ഉദ്ദേശ്യം നന്നാക്കുകയുംവേണം.പ്രൗഢിയോ അഹങ്കാരമോ ആയിരിക്കരുത് ഉദ്ദേശ്യം. ജനങ്ങളോട് കൈനീട്ടാതെ, അന്തസ്സ് കാത്തുസൂക്ഷിച്ചുകൊണ്ട് ഇസ്‌ലാമികമായി കുടുംബം പോറ്റുകയും കുടുംബബന്ധംപാലിക്കുകയും അല്ലാഹുവിന്റെ പ്രതിഫലംതേടുകയും ചെയ്യുക.

ഇതാണ് ഒരു കച്ചവടക്കാരന്റെ ഉദ്ദേശ്യമെങ്കിൽ, അതുപോലെ മുസ്‌ലിംകളുടെ ശക്തിയും ഉപകാരവുമാണ് ഒരു വിദ്യാർത്ഥി തന്റെ പഠനത്തിലൂടെ ലക്ഷ്യമാക്കുന്നതെങ്കിൽ, ദുനിയാവിലെ നമ്മുടെ പ്രവർത്തനങ്ങളിലൂടെ അല്ലാഹുവിന്റെ വജ്ഹാണ് നാം ലക്ഷ്യമാക്കുന്നതെങ്കിൽ, എന്നിട്ട് ഓരോന്നിലുമുള്ള ശരീഅത്ത് വിധികൾ നാം പാലിക്കുകയും ചെയ്താൽ നമുക്ക് ദീനും ദുനിയാവും തമ്മിൽ സമന്വയിപ്പിക്കാൻ സാധിക്കും. ദീനിന്റെയും

ദുനിയാവിന്റെയും പ്രവർത്തനങ്ങൾ തമ്മിൽ പൊരുത്തപ്പെട്ടു കൊണ്ടുപോവുകയെന്നത് വളരെ പ്രധാനപ്പെട്ട ഒരു വിഷയമാണ്. അത് മനസ്സിലാക്കി ഇസ്‌ലാമിക ശരീഅത്തിന്റെ നിബന്ധനകളനുസരിച്ച് മുമ്പോട്ട് നീങ്ങി ദുനിയാവിൽ വിജയിച്ചാൽ പരലോകത്തും വിജയിക്കും. അല്ലാഹു നമുക്കതിന്ന് തൗഫീഖ് നൽകട്ടെ, ആമീൻ.

وصلى الله وسلم وبارك على نبينا محمد وآله وصحبه أجمعين.



عمل الدنيا وعمل الآخرة

അല്ലാഹു മനുഷ്യനെ സൃഷ്ടിച്ചത് അല്ലാഹുവിന്ന് മാത്രം ഇബാദത്ത് ചെയ്യാനാണ്. അല്ലാഹു ഭൂമിയിൽ ധനമിറക്കിയത്, അവന്ന് ഇബാദത്തുചെയ്യുന്നതിൽ സഹായകമാവാൻ വേണ്ടിയും. ഇതുപയോഗപ്പെടുത്തി, അല്ലാഹുവിനോട് നന്ദിയുള്ള അടിമയായിത്തീർന്നാൽ, അവന്ന് അല്ലാഹുവിന്റെ പ്രതിഫലവും പാരിതോഷികവും ലഭിക്കും. ഇല്ലെങ്കിൽ കടുത്ത നരകശിക്ഷയും.

أمانة الهدى الخيرية السلفية

كاياكودي– كيرالا– الهند